ബസിലിയാ ബുക്സ്

# ശിശുസ്നാനം ബൈബിളിൽ



ജൂലൈ 3–ന് ദേവലോകം അരമനയിൽ വി. കുർബാനയെ തുടർന്ന് 'ശിശുസ്നാനം ബൈബിളിൽ' എന്ന ഗ്രന്ഥത്തിന്റെ പ്രഥമ കോപ്പി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്കു നൽകിക്കൊണ്ട് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ പ്രകാശനം ചെയ്യുന്നു. ഫാ. റ്റി. ജി. സഖറിയാ, ശ്രീ. പോൾ സിനിരാജ് എന്നിവർ സമീപം.

ഗ്രന്ഥകർത്താ: **ജോർജുകുട്ടി മാതാകുഴിയിൽ**



ഓർത്തഡോക്സ് സഭാംഗം. കൊല്ലം ഭദ്രാസന സുവിശേഷകനായ പി. സി. ജോസഫിന്റെ മകൻ. ദുബായിൽ ജോലി. ഒരിക്കൽ പിതാവുമൊത്ത് റാസൽ ഖൈമയിൽ ഒരു പ്രാർത്ഥനായോഗത്തിൽ സംബന്ധിക്കുമ്പോൾ മുതിർന്ന സ്നാനം മാത്രമാണ് ശരിയെന്നു വാദിച്ച ഒരുവന്റെ വേദവിപരീതത്തെ പി.സി. ജോസഫ് ഖണ്ഡിച്ചു പ്രസംഗിച്ചു. കോപാക്രാന്തനായിത്തീർന്ന മുതിർന്ന സ്നാനവാദി യോഗത്തെ അലങ്കോലപ്പെടുത്തി. ഇതു തന്റെ പിതാവിന് ദുഃഖ ഹേതുവായെന്ന് കണ്ട മകൻ ക്രിസ്തീയ സ്നാനത്തെക്കുറിച്ച് ഗാഢമായി പഠിക്കാൻ തീരുമാനിക്കുകയും, പ്രാർത്ഥനാപൂർവം പരിശ്രമിക്കുകയും ചെയ്തതിന്റെ ഫലമാണ് ഈ ഗ്രന്ഥം. കൂടാതെ, മുതിർന്ന സ്നാനവാദികൾമൂലം പല ഭവനങ്ങളിലും ഉടലെടുത്ത അസമാധാനവും കുടുംബബന്ധങ്ങളുടെ ശിഥിലാവസ്ഥയും നേരിട്ടു കണ്ടിട്ടുള്ളത് ഈ ഗ്രന്ഥത്തിന്റെ രചനയ്ക്കു മറ്റൊരു പ്രചോദനവുമായിരുന്നു.

ക്രൈസ്തവ വിശ്വാസികളുടെ മക്കൾ ശൈശവദശയിൽതന്നെ സ്നാനമേൽക്കണമെന്നും, ഈ വിഷയത്തിൽ പട്ടത്വസഭകളുടെ വിശ്വാസം പൂർണ്ണമായും ശരിയാണെന്നും, സ്നാനം ഒരിക്കലേ ആകാവൂ എന്നും തിരുവചനങ്ങളിൽകൂടി വ്യക്തമായി ഈ പുസ്തകത്തിൽ പ്രതിപാദിക്കുന്നു.

# മലങ്കരസഭ

മാസിക






ലക്കം 7

പുസ്തകം 49

ജൂലൈ 1994




PATRON SAINT




| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |



MALANKARA SABHA
Devalokam
Kottayam-686038
Kerala, S India
Phone: 578234
578499


പത്രാധിപക്കുറിപ്പ്:

## പുതിയ മാനേജിംഗ് കമ്മററിക്ക് ഭാവുകങ്ങൾ

### ഫാ. ഡോ. ജേക്കബ് കുര്യൻ

അടുത്ത മൂന്നു വർഷത്തേക്ക് സഭ പുതിയ പ്രതിനിധിസമിതിയെ തെരഞ്ഞെടുത്തിരിക്കയാണ്. ആഗോളവ്യാപകമായിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ പള്ളിപ്രതിപുരുഷന്മാർ സമ്മേളിച്ച് തെരഞ്ഞെടുത്തിരിക്കുന്ന പ്രതിനിധിസമിതിയായ മാനേജിംഗ് കമ്മററി വളരെ ഉത്തരവാദിത്തങ്ങൾ ഉൾക്കൊള്ളുന്ന സമിതിയാണ്. ഈ സമിതിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടവരും നോമിനേഷൻ ലഭിച്ചവരുമായ മാന്യവ്യക്തികൾക്ക് എല്ലാ മംഗളങ്ങളും ആശംസിക്കുന്നു.

സഭാഭരണഘടനപ്രകാരം, സഭയുടെ വരവുചെലവുകൾ നിയന്ത്രിക്കുകയും, സഭാസ്വത്തിന്റെ വിനിയോഗം നടത്തുകയും, വിദ്യാഭ്യാസം മുതലായ സേവനമേഖലകളുടെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുകയും ചെയ്‌വാനുള്ള സമിതിയാണ് മാനേജിംഗ് കമ്മററി. മാനേജിംഗ് കമ്മററിയിൽനിന്ന് നിയമിക്കപ്പെടുന്ന മററ് ഉപസമിതികൾക്കും വളരെ പ്രധാനപ്പെട്ട ദൗത്യങ്ങൾ നിറവേററുവാനായിട്ടുണ്ട്.

അഭ്യസ്തവിദ്യരും, അനുഭവസമ്പന്നരുമായ ബഹുമാനപ്പെട്ട മാനേജിംഗ് കമ്മററിയംഗങ്ങളെ എന്തെങ്കിലും പഠിപ്പിക്കുവാനുള്ള സാഹസിക ശ്രമത്തിനല്ല ഇവിടെ മുതിരുന്നത്. ഇതഃപര്യന്തം കണ്ടതും, കേട്ടതും, അനുഭവിച്ചതുമായി സഭാംഗങ്ങളായ സാധാരണക്കാർ ഓർമ്മിപ്പിക്കുവാനാഗ്രഹിക്കുന്ന ചില കാര്യങ്ങൾ സദയം ശ്രദ്ധിക്കണമേ എന്നുമാത്രം അപേക്ഷിക്കുന്നു.

‘നിങ്ങളെ വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യമാംവണ്ണം പൂർണ്ണ വിനയത്തോടും സൗമ്യതയോടും ദീർഘക്ഷമയോടുംകൂടെ നടക്കയും സ്നേഹത്തിൽ അന്യോന്യം പൊറുക്കയും ആത്മാവിന്റെ ഐക്യത സമാധാനബന്ധത്തിൽ കാപ്പാൻ ശ്രമിക്കയും ചെയ്‌വിൻ’.

(എഫേസ്യ. 4: 1–3)

1. ദൈവത്തിന്റെ പരിശുദ്ധ സഭയുടെ ഭരണനിർവ്വഹണവും ഒരു ‘സെക്കുലർ’, (സെക്കുലർ, സേക്രഡ് വ്യത്യാസം ആത്യന്തികമായി ഒഴിവാകണമെങ്കിലും) ഭരണനിർവ്വഹണവും തമ്മിൽ വ്യത്യാസം ഉണ്ട്. സഭയുടെ മുൻഗണനാനിർണ്ണയവും, സാമ്പത്തിക വിനിയോഗവും ‘സഭ’ എന്താണെന്നുള്ള അവബോധത്തിലായിരിക്കണം. സഭയുടെ മുൻഗണനകളിൽ ആധ്യാത്മിക പ്രസ്ഥാനങ്ങളും, സാമ്പത്തിക വിനിയോഗത്തിൽ ദരിദ്രവിഭാഗങ്ങളും പ്രഥമ പരിഗണനയർഹിക്കുന്നു.

2. സഭയുടെ ധനവിനിയോഗത്തിൽ വിശദവും നിശ്ചിതവുമായ മാനദണ്ഡങ്ങൾ ഉണ്ടായിരിക്കണം. ഒരു സുപ്രഭാതത്തിൽ ഒത്തുകൂടി ആരുടെയോ ബുദ്ധിയിൽ തെളിഞ്ഞ് വാചകകസർത്തിൽ മയപ്പെടുത്തപ്പെട്ട പദ്ധതിയെ കണ്ണുമടച്ച് പാസാക്കുവാനുള്ള സംവിധാനമല്ല മാനേജിംഗ് കമ്മററി. ഏതു പദ്ധതിയും അവതരിപ്പിക്കുവാൻ വ്യക്തമായ നടപടിക്രമവും, അതു പഠിക്കുവാനും വിലയിരുത്തുവാനും ആവശ്യമായ സാവകാശവും ഉപസമിതികളും പാസാക്കുവാൻ പൊതുവിൽ സ്വീകാര്യമായ മാനദണ്ഡങ്ങളും ഉണ്ടായിരിക്കണം.

3. വിദ്യാഭ്യാസം, ആരോഗ്യം മുതലായ മേഖലകളിലുള്ള സഭാപ്രവർത്തനത്തിന് കുററമററ ഒരു സംവിധാനം ഉറപ്പു വരുത്തുവാൻ മാനേജിംഗ് കമ്മററിക്ക് കഴിയണം. നിയമനത്തിനും, അഡ്മിഷനും, മെറിററു നിർണ്ണയിക്കുന്നതിന്റെ മാനദണ്ഡങ്ങളും, കമ്മ്യൂണിററി, മാനേജ്മെൻറ് സീററുകൾ തീരുമാനിക്കുന്നതിന്റെ വിശദമായ നടപടിക്രമങ്ങൾ എന്തൊക്കെയെന്നും അറിയുവാൻ ജനങ്ങൾക്ക് അവകാശമുണ്ട്. റാങ്കുലിസ്ററുകൾ സഭാപ്രസിദ്ധീകരണങ്ങളിൽ പ്രസിദ്ധപ്പെടുത്തണം. ഇപ്രകാരം ഒരു സംവിധാനം ഉണ്ടാക്കുവാനും, അത് കുററമററതായി പ്രവർത്തിക്കുന്നുവെന്ന് ഉറപ്പു വരുത്തുവാനും ചുമതലപ്പെട്ട ജനപ്രതിനിധി സമിതിയാണ് മാനേജിംഗ് കമ്മററിയെന്ന് ഓർക്കണം.

4. കാലാകാലങ്ങളിൽ ലോകത്തെ മുഴുവനായും, രാഷ്ട്രത്തെയും, സംസ്ഥാനത്തെയും പ്രത്യേകിച്ചും ബാധിക്കുന്ന സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങളോട് ക്രിസ്തീയമായ കാഴ്ചപ്പാടോടെ പ്രതികരിക്കുവാനുള്ള സമിതിയും കൂടെയാണ് മാനേജിംഗ് കമ്മററി. അനുശോചനപ്രമേയവും, അനുമോദനപ്രമേയവും മാത്രമല്ല, ആനുകാലിക പ്രതികരണപ്രമേയങ്ങളും നടപടികളും ഉണ്ടാകണം. വിദ്യാഭ്യാസമേഖലയിൽ വിദ്യാലയരാഷ്ട്രീയത്തിനെതിരെയും, രാഷ്ട്രജീവിതധാരയിൽ ദളിത ക്രിസ്ത്യാനികളുടെ അവകാശങ്ങൾക്കായും, സഭാജീവിതത്തിൽ സ്ത്രീകളുടെയും യുവജനങ്ങളുടെയും അർത്ഥപൂർണ്ണമായ പങ്കാളിത്തത്തിനായും, യുക്തമായ പ്രമേയങ്ങളും നടപടികളും ഉണ്ടാകുവാൻ ‘പ്രവാചക’ പ്രതിബദ്ധത കാട്ടുവാൻ മാനേജിംഗ് കമ്മററിയംഗങ്ങൾക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു. ★

## ഇതളുകളിൽ




ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

## പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായറാഴ്ച (July: 17)

(യോഹ. 6:47–59)

### മന്നായും ജീവന്റെ അപ്പവും

ഈ വേദഭാഗത്ത് യേശുക്രിസ്തു മന്നായും, ജീവന്റെ അപ്പവും തമ്മിലുള്ള വ്യത്യാസം വ്യക്തമാക്കുന്നു. ''നിങ്ങളുടെ പിതാക്കന്മാർ മരുഭൂമിയിൽ വച്ച് മന്നാ തിന്നിട്ടും മരിച്ചുപോയി. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും.'' യിസ്രായേൽ ജാതിയുടെ ചരിത്രത്തിൽ ഒരു പ്രത്യേക കാലയളവിൽ, ഒരു പ്രത്യേക സാഹചര്യത്തിൽ, ഒരു പ്രത്യേക ദേശത്ത് അവരുടെ ശാരീരിക ജീവൻ നിലനിർത്താൻ ഭക്ഷണത്തിനായി ലഭിച്ച വസ്തുവാണ് മന്ന (പുറ.16–ാം അദ്ധ്യായം). മന്നാ അതാതു ദിവസത്തേക്കു മാത്രമേ ശേഖരിക്കുവാൻ അനുവാദം ഉണ്ടായിരുന്നുള്ളു. ദൈവത്തിലുള്ള ആശ്രയവും, വിശ്വാസവും വർദ്ധിക്കാൻ അത് അനിവാര്യമായിരുന്നു. ദൈവം തന്റെ മക്കളെ കരുതുന്നവനാണെന്നുള്ള യാഥാർത്ഥ്യം അവർ ഗ്രഹിച്ചു. ജീവസന്ധാരണത്തിനുള്ള മന്നാ ഓരോ ദിവസവും അവർ ശേഖരിച്ചു എങ്കിൽ സ്വർഗസ്ഥ പിതാവിനോട് നാം പ്രാർത്ഥിക്കുന്നു. ''ആവശ്യമുള്ള അപ്പം എന്നും ഞങ്ങൾക്കു തരേണമെ '' വാഗ്ദത്ത നാട്ടിലേക്കുള്ള യാത്ര സഫലീകരിക്കുവാൻ ദൈവം മന്നാ നൽകി ശക്തീകരിച്ചു. മന്നാ ആത്മീക ഭക്ഷണത്തിനു മുൻകുറി ആയിരുന്നതിനാൽ അത് സ്വർഗീയ ധാന്യം എന്നും, ദൈവദൂതന്മാരുടെ ഭക്ഷണം എന്നും അറിയപ്പെടുന്നു (സങ്കീ. 78:24–25). ശരീരത്തിന്റേയും, ആത്മാവിന്റേയും പരിപൂർണ്ണമായ രക്ഷക്ക് മന്നാ ഉതകുന്നില്ല.

സ്വർഗത്തിൽനിന്നുമിറങ്ങിയ ജീവന്റെ അപ്പം മിശിഹായാകുന്നു. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും. സാക്ഷാൽ ഭക്ഷണവും, സാക്ഷാൽ പാനീയവുമാകുന്ന കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നവർക്ക് നിത്യജീവൻ വാഗ്ദാനം ചെയ്തിരിക്കുന്നു.

മനുഷ്യരിൽനിന്ന് ജനിക്കുന്നവർക്ക് മനുഷ്യൻ തന്നെ ഭക്ഷണം നൽകുന്നു. മൃഗങ്ങൾ ഏത് മൃഗത്തിൽനിന്ന് ജനിക്കുന്നുവോ ആ മൃഗത്താൽ പോഷിക്കപ്പെടുന്നു. ക്രിസ്തുവിൽനിന്ന് ജനിച്ച നാം ക്രിസ്തുവിൽനിന്നു തന്നെ സാക്ഷാൽ ഭക്ഷണവും, പാനീയവും സ്വീകരിക്കുന്നു. പാപമോചനത്തിനുവേണ്ടി, നിത്യജീവനുവേണ്ടി, നൽകപ്പെട്ട ശരീരവും, രക്തവും പാപമില്ലാത്ത രാജ്യത്തിലേക്കുള്ള വഴിയാഹാരവും, ജീവിതവും ജീവനുമാണ് സാക്ഷാൽക്കരിക്കുന്നത്. പരിശുദ്ധ മാമ്മോദീസായിൽകൂടി അമർത്യതയുടെ മുന്നോടിയായി ഉയരത്തിൽനിന്നുമുള്ള ജനനം നാം പ്രാപിച്ചു. സ്വർഗീയമായ ജനനവും, സ്വർഗീയമായ ഭവനാവകാശത്തിന്റെ മുദ്രയും നേടിയെടുത്ത നാം ആ വളർച്ചയ്ക്കും, ജീവിതത്തിനും അമർത്യതയുടെ ഭക്ഷണവും ഉൾക്കൊള്ളുന്നു. മരണമുള്ളതായ ഈ ശരീരത്തിനുള്ളിൽ ഒരു മരണമില്ലാത്തവൻ വളരുന്നുണ്ട്. ജീവന്റെ അപ്പം അകത്തെ മനുഷ്യന്റെ വളർച്ചയെ സഹായിക്കുന്നു. ക്രിസ്തുമൂലം നാം മരണമില്ലാത്തവരായി തീർന്നിരിക്കുന്നു.

''ആത്മാവാണ് ജീവിപ്പിക്കുന്നത്. ശരീരം ഒന്നിനും ഉപകരിക്കുന്നില്ല'' (യോഹ 6:63) ജീവിപ്പിക്കുന്ന ആത്മാവിന്റെ സ്വഭാവത്താൽ അപ്പവും, വീഞ്ഞും ജീവനുള്ള ശരീരരക്തങ്ങളായി രൂപാന്തരപ്പെടുന്നു. മർത്യതയിൽ അമർത്യത മുദ്രകുത്തപ്പെടുന്നു. കർത്താവിന്റെ ഉത്ഥാനത്താലും, സ്വർഗാരോഹണത്താലും മർത്യന്റെ മരണമില്ലായ്മ അർത്ഥവത്തായി.

## പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച (July: 24)

(ലൂക്കോ. 14:7–11)

### വിനയം നേടിത്തരുന്ന മഹത്വം ഉത്തമം

വിനയം മഹത്വത്തിന്റെ മുന്നോടിയാണ്. വിനയം മുഖ്യാസനങ്ങളെ ആകർഷിക്കയില്ല. മററുള്ളവരെ തന്നേക്കാൾ ശ്രേഷ്ഠർ എന്ന് എണ്ണുന്നതിനാൽ പന്തിയിലെ പ്രധാന സ്ഥാനങ്ങളേക്കുറിച്ചുള്ള പിറുപിറുപ്പോ ആവലാതിയോ ഭാരപ്പെടുത്തുകയില്ല. സമൂഹത്തിൽ സമുന്നതനായ വ്യക്തിക്കുവേണ്ടി നാം ഇരിപ്പിടം ഒഴിഞ്ഞുകൊടുക്കേണ്ടിവരുമ്പോൾ ലജ്ജിതനാകാനുള്ള സാദ്ധ്യത തള്ളിക്കളയാവുന്നതല്ല. മനസങ്കല്പത്തിൽ ഉന്നതഭാവം നന്നല്ല. വിവേകപൂർവമായ സമീപന രീതി കൂടുതൽ സംതൃപ്തിക്ക് ഇടംതരും.

ന്യായമായ യോഗ്യമായ ബഹുമാനം മററുള്ളവരിൽനിന്ന് ലഭിക്കാതിരുന്നാൽ ചിന്താഭാരത്താൽ മനസ് അലോസരപ്പെടാറുണ്ടോ? നമ്മെ മററുള്ളവർ കൂടുതലായി ബഹുമാനിക്കുന്നെങ്കിൽ അർഹത

യില്ലാത്തവൻ എന്ന് ചിന്തിച്ച് വിനയപ്പെടുക. ദുരഭിമാനവും, ആത്മപ്രശംസയും നന്നല്ല. നമ്മെ വാനോളം പുകഴ്ത്തിയാലും. വാഴ്ത്തിയാലും നാം മാലാഖായല്ല. ബലഹീനനായ മനുഷ്യനാണെന്നുള്ള സ്മരണ വളരെ നല്ലതുതന്നെ.

ആത്മാവിന്റെ കാര്യത്തിലല്ലാതെ ബഹുമതിക്ക് പാത്രമായി മനുഷ്യനിൽ എന്താണുള്ളത്. ലോകത്തിന്റെ രീതിയിൽ നേടിയെടുക്കുന്ന ബഹുമാനമാകട്ടെ ആത്മാവിനുള്ളതല്ല. കുടുംബത്തെക്കുറിച്ചുള്ള ഉന്നതഭാവം, സമ്പത്തിനെക്കുറിച്ചുള്ള അഹങ്കാരം, മററുള്ളവരെക്കാൾ കേമനാണെന്നുള്ള മാനസീകനില, പ്രശസ്തി നേടിയെടുക്കാനുള്ള തന്ത്രങ്ങളുടെ ആവിഷ്ക്കരണം ഇവയിലെല്ലാം അടങ്ങിയിരിക്കുന്ന മാനുഷിക ബഹുമാനം. ആത്മാവിന്റെ ബഹുമാനത്തിന് വിനാശകരവും, ലജ്ജാകരവുമാണ്. അതിനാൽ വിവേകമുള്ളവൻ മാനുഷീക ബഹുമാനങ്ങളാൽ ചുററപ്പെട്ട് ആത്മാവിന്റെ പരിശുദ്ധത നഷ്ടപ്പെടുത്തിക്കളയാൻ തുനിയരുത്.

അഹങ്കാരവിമുക്തമാണ് നമ്മുടെ സ്വഭാവമെങ്കിൽ അപമാനമോ, അഭിമാനക്ഷയമോ വന്നുപോയാൽ സമചിത്തത നഷ്ടപ്പെടുകയില്ല. എളിമ പരിശീലിച്ചവനെ അപമാനം സ്പർശിക്കാൻ പ്രയാസമാണ്. 'നീതിമാന്മാർ അവന്റെ രാജ്യത്തിൽ സൂര്യനേപ്പോലെ പ്രകാശിക്കും' (മത്താ. 13: 43). സൂര്യനേപ്പോലെ പ്രകാശിക്കുന്നിടത്ത് കസേരയുടെ സ്ഥാനത്തിനോ, വലുപ്പത്തിനോ എന്തു പ്രസക്തി? ആത്മാവിന്റെ പ്രകാശം കുറഞ്ഞ കണ്ണുകൾ ഉള്ളവർക്ക് കസേരയുടെ സ്ഥാനത്തിന് വളരെ പ്രാധാന്യം കാണും. മററുള്ളവരാൽ പ്രശംസിക്കപ്പെടുമ്പോൾ സ്വയം നിർമ്മിച്ച കസേരയിൽ മാന്യനായി കയറിയിരിക്കയായി. അവിടെ എത്ര സമയം ഇരിക്കുവാൻ സാധിക്കും. 'തന്നെത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടും'. കർത്താവിന്റെ സന്നിധിയിൽ താഴുവീൻ, എന്നാൽ അവൻ നിങ്ങളെ ഉയർത്തും' (യാക്കോ. 4:10). യിസ്രായേൽ ഗോത്രം പന്ത്രണ്ടിനേയും ന്യായം വിധിക്കാൻ പന്ത്രണ്ട് സിംഹാസനങ്ങൾ ശിഷ്യന്മാർക്കായി ഒരുക്കിയിട്ടുള്ള ഗുരുനാഥന്റെ പ്രവൃത്തി എത്രയോ ശ്രേഷ്ഠതരമായത്. 'ഞാൻ സൗമ്യതയും, താഴ്മയും ഉള്ളവനാകയാൽ എന്റെ നുകം ഏററുകൊണ്ട് എന്നോട് പഠിപ്പീൻ"
'മത്താ. 11:29)

## പെന്തിക്കോസ്തിക്കുശേഷം 10-ാം ഞായറാഴ്ച July 31

മത്താ. 18:1-14

1. ശിശുസഹജമായ അവസ്ഥയിലേക്ക് തിരിയുക.

''നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആയി വരുന്നില്ലായെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല''. നാം ഇപ്പോൾ ആയിരിക്കുന്ന അവസ്ഥയിൽനിന്നും തിരിയാതെ മുന്നോട്ടു പോയാൽ യഥാർത്ഥ ലക്ഷ്യത്തിലെത്തുമോ? തിന്മയിലേക്കും, ഇല്ലായ്മയിലേക്കും നയിക്കുന്ന പാതയിൽനിന്നും ശരീര,മനസ്സുകളെ ജീവന്റെ വഴിയിലേക്ക് തിരിക്കണം. സ്വർഗ്ഗരാജ്യത്തിന്റെ വഴിയും, വാതിലും ലക്ഷ്യമാക്കിയുള്ള തിരിയൽ കർത്താവ് ആവശ്യപ്പെടുന്നു. നല്ല ഇടയന്റെ ശബ്ദം തിരിച്ചറിഞ്ഞ് തിരിയണം. ആത്മശരീര മനസ്സുകൾ ദൈവോന്മുഖമായി തിരിഞ്ഞാൽ ദൈവമഹത്വം ദർശിക്കാം. മുടിയനായ പുത്രന്റെ അപ്പാ എന്ന വിളിയും, ശിശുസഹജമായ തിരിയലും ചിന്തനീയമാണ്. അത്യനുതാപം ഏത് കൊടുംപാപിയേയും ശിശുതുല്യമായ നിഷ്ക്കളങ്കതയിൽ എത്തിക്കും. കർത്താവിന്റെ മാർവ്വിൽ ചാരിയിരുന്ന യോഹന്നാൻ ശ്ലീഹായുടെ മാനസീകനില (യോഹ. 13:23) എത്രയോ ശ്രേഷ്ഠമായിരുന്നു, കർത്താവിന്റെ സന്നിധിയിൽ, നിഷ്ക്കളങ്കനായ ഒരു പൈതലിനെപ്പോലെ, ഭയംകൂടാതെ നിൽക്കാൻ സാധിക്കുമെന്ന് മനസ്സാക്ഷി നമ്മോട് സംസാരിക്കുന്നുണ്ടോ? ഒരു പൈതലിന്റെ നിഷ്ക്കളങ്കതയും, വിശ്വസ്തതയും, വിനയവും, ആശ്രയബോധവും നാമും സ്വായത്തമാക്കണം.

2. എല്ലാവരുടെയും രക്ഷയ്ക്കായുള്ള വാഞ്ഛ

''അങ്ങനെതന്നെ ഈ ചെറിയവരിൽ ഒരുത്തൻ നശിച്ചുപോകുന്നത് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് ഇഷ്ടമല്ല'' (18:14) രക്ഷയുടെ പാതയിൽ മററുള്ളവർക്ക് ബോധപൂർവ്വം ഇടർച്ചകൾ സൃഷ്ടിക്കുന്നവർക്ക് കർത്താവ് കഷ്ടം ചൊല്ലിയിരിക്കുന്നു. അവനവന്റെ രക്ഷയ്ക്കും തടസ്സമായി നിൽക്കുന്നതിനെ ഒഴിവാക്കുക. കണ്ണ്, കയ്യ്, കാല് ഇവയെ എല്ലാം ഇല്ലായ്മ ചെയ്യണമെന്നല്ല കർത്താവ് ഉദ്ദേശിക്കുന്നത്. നിത്യജീവന്റെ അനുഭവത്തിന് എതിരായി നിൽക്കുന്ന സകലത്തേയും ഇല്ലായ്മ ചെയ്താലും അത് നഷ്ടമല്ല. കാരണം നിത്യജീവന്റെ മഹത്വം അത്ര വലുതാണ്. ഈ ലോകജീവിതവും രക്ഷയുടെ അനുഭവവും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു എന്ന് ചുരുക്കം.

നൂറ് ആട് ഉണ്ടായിരിക്കെ അതിൽ കാണാതെ പോയ ഒരു ആടിനെ അന്വേഷിച്ച് കണ്ടെത്തുന്ന ഇടയനെക്കുറിച്ച് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. പരീക്ഷയിൽ 100–ൽ 99 മാർക്ക് കിട്ടിയ കുട്ടിയെ നാം അനുമോദിക്കുന്നു. ഒരു മാർക്ക് നഷ്ടമായതോർത്ത് കൂടുതൽ ദുഃഖിക്കാറില്ല. എന്നാൽ നൂറ് ആട് എന്നത് ദൈവസ്നേഹത്തിന്റെയോ, സ്വർഗ്ഗത്തിലെ സന്തോഷത്തിന്റെയോ പൂർണ്ണത എന്ന് ചിന്തിച്ചാൽ കാണാതെ പോയ ഒരു ആടുമൂലം സ്വർഗ്ഗീയ പിതാവ് കഠിനമായ വ്യഥ അനുഭവിക്കുന്നതായി നാം മനസ്സിലാക്കണം. നഷ്ടപ്പെട്ടുപോയത് തിരിച്ച് രക്ഷാപൂർണ്ണതയിൽ എത്തുമ്പോൾ സ്വർഗ്ഗത്തിലെ സന്തോഷം പൂർണ്ണമാകുന്നു.

(ശേഷം 32–ാം പേജിൽ)

# യഹോവയുടെ സാക്ഷികൾ

ഫാ. ററി. ജെ. ജോഷ്വാ

(vi)

## ദൈവരാജ്യം എപ്പോൾ സ്ഥാപിതമായി?

റസ്സൽ മതക്കാരുടെ ദുരുപദേശങ്ങളിൽ ദൈവരാജ്യത്തെക്കുറിച്ചും യുഗാന്ത്യസംഭവങ്ങളെ, സംബന്ധിച്ചുമുള്ളവ വളരെ വിചിത്രങ്ങളും പാരമ്പര്യമായ ക്രിസ്തീയ വിശ്വാസങ്ങളോടു യാതൊരു ബന്ധവുമില്ലാത്തവയുമാണ്. , അവയെല്ലാം വിശദമായി ഇവിടെ ചർച്ച ചെയ്യുവാൻ ഉദ്ദേശിക്കുന്നില്ല, എങ്കിലും അവരുടെ ധാരണയും സങ്കല്പവും ഏതെല്ലാം വിധത്തിൽ കാടുകയറിയിരിക്കുന്നു എന്ന് മനസ്സിലാക്കാൻ പ്രധാനപ്പെട്ടവമാത്രം സൂചിപ്പിക്കുന്നു.

ദൈവരാജ്യം എപ്പോഠ സ്ഥാപിതമായി?

യഹോവയാണ് ഈ രാജ്യത്തിന്റെ അധിപനും ഭരണകർത്താവും. അവന്റെ പുത്രനായ ക്രിസ്തുയേശുവിനെ ഭരണത്തിൽ പങ്കാളിയാക്കി. മാത്രമല്ല 144000 അഭിഷിക്തരും രാജാക്കന്മാരെന്ന നിലയിൽ ഭരണകാര്യത്തിൽ ക്രിസ്തുവിനോടൊത്തു പ്രവർത്തിക്കുന്നു. ദൈവരാജ്യത്തിലെ യഥാർത്ഥ അംഗങ്ങഠ ഇവർ മാത്രമാണ്. ഈ രാജ്യം ഭൗമികമല്ല; സ്വർഗ്ഗത്തിൽ മാത്രമുള്ളതാണ്?

ഈ രാജ്യം എപ്പോഠ സ്ഥാപിതമായി? ക്രിസ്തു ലോകത്തിൽ വന്നപ്പോഠ ദൈവരാജ്യം സ്ഥാപിച്ചില്ല. അതു സംഭവിച്ചത് 1914 ഒക്ടോബർ ഒന്നാംതീയതിയാണ് ! ഈ കണ്ടുപിടിത്തം രസാവഹങ്ങളായ കണക്കുകൂട്ടലുകഠക്കു ശേഷമുണ്ടായതാണ്.

യേശുക്രിസ്തുവിന്റെ പുനരാഗമനം എപ്പോഠ നടന്നു?

യേശു സ്വർഗ്ഗാരോഹണം ചെയ്തപ്പോഠ വലത്തുഭാഗത്ത് സാധാരണമായ ഒരു ഇരിപ്പിടത്തിൽ ഇരുന്നു. തന്റെ അധികാരപ്രാപ്തിക്കായി പ്രതീക്ഷയോടെ കാത്തിരുന്നു. എന്നാൽ 1914–ൽ ക്രിസ്തു അധികാരത്തോടെ പിതാവിന്റെ വലത്തുഭാഗത്തെ സിംഹാസനത്തിൽ ഉപവിഷ്ടനായി. അതാണ് റസസ്സൽമതക്കാർ വിശ്വസിക്കുന്ന ക്രിസ്തുവിന്റെ ''പുനരാഗമനം''. 1914–നു മുമ്പുവരെ ക്രിസ്തുവിനു രാജാധികാരം കൈവന്നില്ല എന്ന്! 144000 പേർ രാജാധികാരം പ്രാപിച്ച് ക്രിസ്തുവിനോടൊന്നിച്ച് ഭരണം തുടങ്ങിയത് 1918–ലാണ്.

ഈ 144000 എങ്ങനെ സ്വർഗ്ഗത്തിൽ എത്തിയെന്നോ? വ്യക്തമായ ഉത്തരം അതിനുണ്ട്. അഭിഷിക്തരും ദൈവരാജ്യത്തിന്റെ അംഗങ്ങളുമായ 144000 പേരിൽ മിക്കവരും നേരത്തേ മരിച്ചവരായിരുന്നു. മരണത്തോടുകൂടി അവർ ഒന്നുമില്ലായ്മയിലേക്ക് (extinction) പതിച്ചു. ദൈവം തന്റെ ഓർമ്മയിൽനിന്ന് ഇവരെ വീണ്ടും സൃഷ്ടിച്ച് ആത്മീയരാക്കി. അവർ കേവലം ആത്മാക്കഠ മാത്രം, അവരുടെ പുനരുത്ഥാനം അങ്ങനെ 1918–ൽ സംഭവിച്ച് അവർ സ്വർഗ്ഗത്തിൽ ഭരണഭാരമേററു. ഇക്കാര്യങ്ങളൊന്നും മനുഷ്യർക്കു ദൃശ്യമായിരുന്നില്ല. കാരണം അത് സ്വർഗ്ഗത്തിൽ നടന്നതാണ്; മാത്രമല്ല അദൃശ്യരായ ആത്മാക്കളുടെ അനുഭവവുമാണ്! ഇങ്ങനെ പോകുന്നു അവരുടെ വാദം.

ജനതകളുടെ ന്യായവിധി:— റസ്സൽ മതക്കാർ ന്യായവിധിയെപ്പററി പറയുന്നതും അവരുടെ മററുള്ള വിശ്വാസംപോലെതന്നെ വിചിത്രമാണ്. 1918–ൽ ക്രിസ്തു സ്വർഗ്ഗത്തിലെ ആലയത്തിലേക്കു പ്രവേശിച്ചപ്പോഠ ന്യായവിധി ആരംഭിച്ചു. ആദ്യം ''ദൈവവചനത്തെയും'' തുടർന്നു ലോകരാഷ്ട്രങ്ങളെയും ന്യായം വിധിക്കയാണ്. അഭിഷിക്തരായ 144000 പേരുടെ ''ഉയിർപ്പിൽ'' ന്യായവിധിയുടെ തുടക്കമായി. ദൈവത്തിന്റെ ഭവനമെന്ന് അവകാശപ്പെടുന്ന ക്രിസ്തീയ സഭകളെ എല്ലാം ന്യായവിധി നടത്തി അന്യപ്പെടുത്തി. ലോകരാഷ്ട്രങ്ങളുടെ ന്യായവിധി ആരംഭിച്ചുകഴിഞ്ഞു. സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന ക്രിസ്തു ആട്ടിൻപററത്തെ രണ്ടുഭാഗത്തേക്ക് വേർതിരിക്കുകയാണ്: അതായത് ലോകരാഷ്ട്രങ്ങളിൽ ''യഹോവയുടെ സാക്ഷികളെ'' അനുകൂലിക്കുന്നവരെ വലതുഭാഗത്തേക്കും, എതിർക്കുന്നവരെ ഇടതുഭാഗത്തേക്കുമായി മാററിക്കൊണ്ടിരിക്കുന്നു. ന്യായവിധിയുടെ അടിസ്ഥാനം റസ്സൽ മതക്കാരോടുള്ള മനോഭാവവും സമീപനവും മാത്രമാണ്. അർമ്മഗദ്ദോൻ യുദ്ധത്തിലാണ് രാഷ്ട്രങ്ങളുടെ എല്ലാം അന്ത്യം കുറിക്കുന്നത്.

## അർമ്മഗദ്ദോൻ എന്താണ്?:

നവലോകം ഉദിക്കുന്നതിനുമുമ്പ് നിർണ്ണായകമായ മഹായുദ്ധം ഉണ്ടാകും. ലോകചരിത്രം കണ്ടിട്ടുള്ളതിൽ ഏററം ഭീകരമായ ഒന്നായിരിക്കും അത്. യഹോവയുടെ ശത്രുക്കളും യഹോവയുടെ സൈന്യവും തമ്മിലായിരിക്കും യുദ്ധം. സാത്താനും സൈന്യവും, ലോകരാഷ്ട്രങ്ങളുടെ സഹകര

ണത്തോടെ അണിനിരക്കും. ഈ യുദ്ധത്തിൽ, യഹോവയുടെ സാക്ഷികൾ ഒഴികെ മററെല്ലാവരും നശിക്കും. വെളി. 16:16 ഈ യുദ്ധത്തിന്റെ തെളിവായി ഉദ്ധരിക്കുന്നു. ഈ പൊരിഞ്ഞ യുദ്ധം എവിടെയായിരിക്കും നടക്കുക? ലോകവ്യാപകമായിരിക്കും! എന്നാണ് നടക്കുക? അധികതാമസമില്ല എന്നാണുത്തരം. എന്തൊക്കെ സംഭവിക്കും? മേഘനിർഘോഷം; പ്രളയം; ഭൂകമ്പം; തീമഴ; അഗ്നിബാധ; ഭയങ്കരമായ ബാധകൾ. എത്രപേർ മരിക്കുമെന്ന് കണക്കുണ്ട്; 2,000 കോടി ജനങ്ങൾ! ക്രിസ്തീയസഭകൾ എല്ലാം തുടച്ചു നീക്കപ്പെടും; അതോടൊപ്പം ലോകരാഷ്ട്രങ്ങളും. യഹോവാ സാക്ഷികൾക്ക് എതിരായുള്ള ഒരു ജഡവും അവശേഷിക്കയില്ല !

അവശേഷിക്കുന്ന''സാക്ഷികൾ''വെളി.20-ൽ പറയുന്ന സഹസ്രാബ്ദവാഴ്ചയിലേക്ക് പിന്നീട് പ്രവേശിക്കയാണ്. ഭൂമിയിൽ പറുദീസാ സ്ഥാപിക്കപ്പെടും. ഭൂതലം മുഴുവൻ ഫലസമൃദ്ധമാകും. മുള്ളും പറക്കാരയും ഉണ്ടാകയില്ല; ക്ഷാമവും കെടുതിയും സംഭവിക്കയില്ല. യുദ്ധങ്ങളും, അക്രമങ്ങളും ഇല്ലാതാകും. സൈന്യവും പോലീസും വേണ്ടിവരികയില്ല. കാരണം എല്ലാവരും നീതിയോടും സമാധാനത്തോടും ജീവിക്കും.

സഹസ്രാബ്ദത്തിന്റെ അന്ത്യത്തിൽ സാത്താൻ വീണ്ടും രംഗപ്രവേശം ചെയ്യും. യഹോവയുടെ സ്ഥാനം കവർന്നെടുക്കാൻ ശ്രമം നടത്തും. മനുഷ്യവർഗ്ഗത്തെ യഹോവയ്ക്ക് എതിരായി തിരിക്കാൻ ശ്രമിക്കും. ചിലരൊക്കെ തെററിപ്പോകും. അവസാനം ആകാശത്തുനിന്നു തീയിറങ്ങി സാത്താനെയും സൈന്യത്തേയും നിശ്ശേഷം നശിപ്പിക്കും; അവരെല്ലാം ഗന്ധകതീപ്പൊയ്കയിൽ എറിയപ്പെടും. അങ്ങനെ രണ്ടാംമരണം സംഭവിച്ച് അവരെല്ലാം നശിക്കും.

വിശ്വസ്തരായവർ ഭൂമിയിൽ എന്നേക്കും നിത്യമായി വാഴുവാൻ സംഗതിയാകും. ഇവയൊക്കെയാണ് റസ്സൽമതക്കാരുടെ യുഗാന്ത്യസംബന്ധമായ വിശ്വാസങ്ങൾ.

1. 1918–ൽ ക്രിസ്തു സ്വർഗ്ഗത്തിലെ ഭവനത്തിൽ പ്രവേശിച്ചു എന്നു പറയുന്നതിന് എന്ത് ആധാരമാണുള്ളത്? അതുവരെ ക്രിസ്തു എവിടെയായിരുന്നു? എന്തുചെയ്യുകയായിരുന്നു?

സ്വർഗ്ഗാരോഹണത്തിനു ശേഷമുള്ള കാര്യത്തെക്കുറിച്ച് വി. ഗ്രന്ഥമെന്ത് പറയുന്നു എന്നു കാണുക. '':അവനെ മരിച്ചവരുടെ ഇടയിൽനിന്ന് ഉയിർപ്പിക്കയും, സ്വർഗ്ഗത്തിൽ തന്റെ വലത്തുഭാഗത്ത് എല്ലാ വാഴ്ചയ്ക്കും അധികാരത്തിനും, ശക്തിക്കും, കർത്തൃത്വത്തിനും, ഈ ലോകത്തിൽ മാത്രമല്ല വരുവാനുള്ളതിലും വിളിക്കപ്പെടുന്ന സകല നാമത്തിനും മീതെ ഇരുത്തുകയും സകലവും അവന്റെ കാൽകീഴാക്കി വെയ്ക്കയും ചെയ്തു'' എഫേ. 1:20–21. സ്വർഗ്ഗാരോഹണം ചെയ്തപ്പോൾതന്നെ അവിടുന്ന് അധികാരത്തിലും മഹത്വത്തിലും പ്രവേശിക്കുകയായിരുന്നു. അതിനുവേണ്ടി 1918 വരെ കാത്തിരിക്കേണ്ടിവന്നു എന്നു പറയുന്നത് വലിയ വിഡ്ഢിത്തംതന്നെ!

2. കർത്താവിന്റെ വരവിനെപ്പററി അവിടുന്നു പറഞ്ഞിട്ടുള്ളത് ശ്രദ്ധിക്കുക. ''ആകയാൽ നാളും നാഴികയും നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പിൻ'' മത്താ. 25:13. ''ആ നാളും നാഴികയും സംബന്ധിച്ചോ പിതാവല്ലാതെ ആരും, സ്വർഗ്ഗത്തിലെ ദൂതന്മാരും പുത്രനുംകൂടെ അറിയുന്നില്ല'' മർക്കോ. 13:32. എന്നാൽ ഇതിനു വിപരീതമായി രണ്ടാം നൂററാണ്ടിൽ മൊണ്ടേനസ്സ് തുടങ്ങി ഓരോ കാലത്തു ഓരോരുത്തർ പ്രവചിക്കാൻ ഒരുമ്പെട്ടിട്ടുണ്ട്. വിദ്വാൻകുട്ടി എന്നറിയപ്പെടുന്ന യുസ്തോസ് യോസഫ് അഞ്ചരവർഷം കഴിയുമ്പോൾ കർത്താവിന്റെ വരവ് ഉണ്ടാകുമെന്ന് പ്രവചിച്ചത് ഇന്നുള്ള പലരും ഓർക്കുന്നുണ്ടാകും. പിന്നെയും സേലത്ത് ഒരു ബ്രദർ ലാറി പ്രവചനം നടത്തിയതായി ഓർക്കുന്നു. ഇവയെല്ലാം പൊളിയാണെന്നു തെളിഞ്ഞു.

എന്നാൽ റസ്സൽമതക്കാർ പറയുന്നത് കർത്താവു വന്നുകഴിഞ്ഞു എന്നാണ്. അവരുടെ വിചിത്രമായ ഭാവനയും വഴിതെററിയ ചിന്തയുമല്ലാതെ മറെറാന്നും അതിനാധാരമായിട്ടില്ല. കർത്താവിന്റെ വരവിനെപ്പററി പൗലോസ് പറഞ്ഞിട്ടുള്ളത് കാണുക. ''കർത്താവുതാൻ ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും, ദൈവത്തിന്റെ കാഹളത്തോടുംകൂടെ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവരും. പിന്നെ ജീവനോടെ ശേഷിക്കുന്ന നാം അവരോട് ഒരുമിച്ച് ആകാശത്തിൽ കർത്താവിനെ എതിരേല്പാൻ മേഘങ്ങളിൽ എടുക്കപ്പെടും''. 1 തെസ്സ. 4:16, 17;2 തെസ്സ. 1:6; 2:3; 1 പത്രോ. 3:10, 11.

കർത്താവു വന്നുകഴിഞ്ഞു എന്നു വിശ്വസിക്കുന്ന റസ്സൽകാർ, ''കർത്താവു വരുന്നതുവരെ'' അവിടുത്തെ ഓർമ്മയ്ക്കായി അനുഷ്ഠിപ്പിൻ എന്ന് കല്പിച്ച് സ്ഥാപിച്ചിട്ടുള്ള കർതൃമേശ ആണ്ടിലൊരിക്കൽ ആചരിക്കുന്നതിന്റെ ഔചിത്യം മനസ്സിലാകുന്നില്ല. കർത്താവ് വന്നെങ്കിൽ പിന്നീട് അത് അനുഷ്ഠിക്കുന്നത് കല്പന ലംഘനമല്ലേ?

3. ന്യായവിധി 1918–ൽ ആരംഭിച്ചുകഴിഞ്ഞു എന്നുള്ളത് മററാരും പറയാത്ത ഒരു വികൃതചിന്തയാണ്. വികലമായ ബുദ്ധി മാത്രമാണ് ഇതിനാധാരം. കർത്താവു വന്നുകഴിഞ്ഞു എന്നുള്ള ഉപദേശത്തിൽനിന്ന് രൂപംകൊണ്ട തെററായ ചിന്തയാണിത്.

രണ്ടുതരത്തിലുള്ള ന്യായവിധിയെക്കുറിച്ച് തിരുവെഴുത്തിൽ നാം വായിക്കുന്നു. ഒന്ന്: യോഹന്നാന്റെ സുവിശേഷത്തിൽ പറഞ്ഞിട്ടുള്ളത്. ''മനുഷ്യർ വെളിച്ചത്തേക്കാൾ അധികം ഇരുളിനെ സ്നേഹിച്ചതുതന്നെ ന്യായവിധി ആകുന്നു'' (യോഹ. 3:19). വേറൊരു ഭാഗത്തു പറയുന്നു,

''ഈ ലോകത്തിന്റെ ന്യായവിധി ഇപ്പോൾത്തന്നെയാകുന്നു'' (യോഹ. 12:31). ഇവിടെ കാണുന്നത്, യേശുക്രിസ്തു ലോകത്തിൽ വന്നപ്പോൾ, മനുഷ്യർക്കു തന്നോടുള്ള പ്രതികരണത്തിൽ ന്യായവിധി ഉണ്ടായി എന്നാണ്. രണ്ട്: യുഗാന്ത്യത്തിൽ നടക്കുന്ന ഉയിർപ്പും ന്യായവിധിയും. ''നാമെല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പിൽ നിൽക്കേണ്ടിവരും. ഓരോരുത്തനും ശരീരത്തിലിരിക്കുമ്പോൾ ചെയ്യുന്നത്, നന്മയായാലും തിന്മയായാലും അതിന് അവനവൻ അർഹിക്കുന്ന പ്രതിഫലം ലഭിക്കും''. (2 കൊരി: 5:9,10) വിധിനാളിൽ കർത്താവ് മരിച്ചുപോയ ഒനേസിഫോരസിന്റെമേൽ കാരുണ്യം ചൊരിയട്ടെ എന്നു പൗലോസ് പ്രാർത്ഥിക്കുമ്പോൾ (2 തീമോ. 1:18) അന്ത്യനാളിൽ നടക്കുന്ന ന്യായവിധിയെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്.

4. എല്ലാവരും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല എന്ന് റസ്സൽമതം പഠിപ്പിക്കുന്നു. അവരുടെതന്നെ അംഗങ്ങളെ അവർ രണ്ടു ഗ്രേഡുകാരായി തരംതിരിക്കുന്നു. ഒന്നാം ഗ്രേഡിൽപെടുന്ന 144000 പേർ മാത്രമേ സ്വർഗ്ഗത്തിൽ വാഴുകയുള്ളു. അവർക്കു വിവിധ പേരുകൾ നൽകിയിട്ടുണ്ട്. ക്രിസ്തുവിന്റെ ശരീരം, ചെറിയ ആട്ടിൻകൂട്ടം, പുതിയ യിസ്രായേൽ, ദൈവപുത്രന്മാർ, വിശുദ്ധ ജാതി, പുതിയ സൃഷ്ടി, രാജകീയ പുരോഹിതവംശം, ലേവിപുത്രന്മാർ, ആത്മജനനം പ്രാപിച്ചവർ എന്നെല്ലാം അവർ അറിയപ്പെടുന്നു. അവരിൽ ഭൂരിഭാഗവും 1918–ൽ ആത്മീയരായി ഉയർത്തപ്പെട്ടു. 1935–നുമുമ്പു വിശ്വസിച്ച ചിലരും അതിൽപ്പെടും. അവർ ഇപ്പോൾ തന്നെ ക്രിസ്തുവിനോടുകൂടെ സിംഹാസനത്തിൽ ഇരുന്നുകൊണ്ട് ഭരണം നടത്തുകയാണ്.

വെളി. 14:1–ൽനിന്നുമാണ് 144000 എന്ന സംഖ്യ ഉണ്ടായത്. എന്നാൽ അവിടെ അവർ സീയോൻമലയിൽ വാഴുന്നതായി പറയുന്നു. അല്ലാതെ സ്വർഗ്ഗത്തിൽ അല്ല. സ്വർഗ്ഗത്തിൽ നിൽക്കുന്നത്, വെള്ള നിലയങ്കി ധരിച്ച മഹാപുരുഷാരം എന്നാണ് നാം കാണുന്നത് (വെളി. 7:9).

144000 മുദ്രയേറ്റവർ യിസ്രായേൽമക്കളുടെ 12ഗോത്രങ്ങളിൽനിന്നുള്ളവരാണ്(വെളി. 7:4-8). ആക്ഷരികമായിട്ടാണ് ഈ ഭാഗം എടുക്കുന്നതെങ്കിൽ മുദ്രയിടപ്പെട്ടവർ യഹൂദജനമല്ലാതെ റസ്സൽമതക്കാർ ആവുകയില്ലല്ലോ.

റസ്സൽമതക്കാരുടെ രണ്ടാംഗ്രേഡുകാർ ഭൂമിയിലെ പറുദീസായിൽ പാർക്കുന്നവരാണ്. അർമ്മഗദ്ദോൻ യുദ്ധത്തിനുശേഷം റസ്സൽമതക്കാരായ എല്ലാവരും ഉയിർപ്പിക്കപ്പെടും. ഭൂമുഖം ഫലസമൃദ്ധിയുള്ളതായിത്തീർന്ന് അതിൽ അവർ ആനന്ദപൂർവ്വം ജീവിക്കും. ഇപ്പോൾ റസ്സൽമതത്തിൽ ചേരുന്നവർക്ക് സ്വർഗ്ഗരാജ്യത്തിൽ പോകുവാൻ സാദ്ധ്യമല്ല. അവർ ഭൂമിയിൽ വാഴുവാൻ മാത്രമുള്ളവരാണ്. ('ദൈവം സത്യവാൻ'— പേജ് 295).

ഇവരുടെ ഈ മൂഢോപദേശത്തിനെതിരായി ക്രിസ്തു പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കുക, ''ഞാൻ നിങ്ങൾക്കായി സ്ഥലം ഒരുക്കുവാൻ പോകുന്നു....ഞാൻ വന്ന് നിങ്ങളെ എന്റെ അടുക്കൽ ചേർത്തുകൊള്ളും'' (യോഹ. 14:2,3). പൗലോസ് പറയുന്നു, ''ദൈവം തന്നെ സ്നേഹിക്കുന്നവർക്ക് ഒരുക്കീട്ടുള്ളത്, കണ്ണുകണ്ടിട്ടില്ല, ചെവി കേട്ടിട്ടില്ല. ഒരു മനുഷ്യന്റെയും ഹൃദയത്തിൽ തോന്നീട്ടുമില്ല'' (1 കൊരി. 2:9). അപ്പോസ്തോലൻ വിശ്വസിച്ചത് കർത്താവു വരുമ്പോൾ നാം ഉയിർത്തെഴുന്നേറ്റ് എന്നേക്കും കർത്താവിനോടുകൂടെ ഇരിക്കും'' എന്നാണ്.

രണ്ടാംഗ്രേഡുകാർ കർത്താവു പറഞ്ഞിട്ടുള്ള ''വേറെ ആടുകൾ'' (യോഹ. 10:16) ആണെന്നത്രേ റസ്സൽകാർ പഠിപ്പിക്കുന്നത്. ''ഈ തൊഴുത്തിൽ ഉൾപ്പെടാത്ത വേറെ ആടുകളും എനിക്കുണ്ട്'' എന്ന് കർത്താവു പറഞ്ഞത് യഹൂദന്മാർ മാത്രമല്ല, പുറജാതികളും തന്റെ ആടുകളിൽപെട്ടവരാകുന്നു എന്നു വെളിപ്പെടുത്തുന്നതിനായിരുന്നു. അല്ലാതെ ഭൂമിയിലെ പറുദീസായിൽ മാത്രം ജീവിക്കാൻ അർഹതയുള്ള ''രണ്ടാംഗ്രേഡുകാരെ''ക്കുറിച്ചല്ല.

## സംഖ്യകളും പ്രതിരൂപങ്ങളും ആക്ഷരികമായിട്ടെടുക്കാമോ?

ദാനിയേൽ, വെളിപാട് തുടങ്ങിയ അപ്പോക്കലിപ്റ്റിക്കൽ കൃതികളിൽ കാണുന്ന സംഖ്യകളും പ്രതിരൂപങ്ങളും ആക്ഷരികമായിട്ടെടുക്കാനല്ല. ഗൂഢാത്മകമായ അർത്ഥമാണ് അവയ്ക്കുള്ളത്. അന്നുള്ളവർക്ക് അവയുടെ അർത്ഥവും, പ്രസക്തിയും വ്യക്തമാകുമായിരുന്നു. ചരിത്രപരവും, സാംസ്കാരികവുമായ പശ്ചാത്തലവിജ്ഞാനം കൂടാതെ സ്വതന്ത്രമായ വ്യാഖ്യാനം നൽകിയാൽ ഓരോരുത്തർക്കും ഇഷ്ടമുള്ള എന്ത് ആശയങ്ങൾ വേണമെങ്കിലും മെനഞ്ഞെടുക്കുവാൻ കഴിയും. ഉദാഹരണമായി ''മഞ്ഞനിറത്തെ''ക്കുറിച്ചുള്ള പരാമർശം, ചൈനയുടെ മുന്നേറ്റമായി ഒരാൾക്ക് ചിത്രീകരിക്കാമെങ്കിൽ കേരളത്തിലെ S.N.D.P–യുടെ ഉയർച്ചയെക്കുറിക്കുന്നതായി മറ്റൊരാൾക്ക് വ്യാഖ്യാനിക്കാം.

വെളിപാടുപുസ്തകത്തിൽ 666 എന്ന സംഖ്യയ്ക്ക് എന്തെല്ലാം വ്യാഖ്യാനങ്ങൾ നല്കപ്പെട്ടിട്ടുണ്ട് (വെളി. 13:18). അത് ഒരു മൃഗത്തിന്റെ സംഖ്യയാണ്. ആ മൃഗം നെപ്പോളിയൻ, മുസോളിനി, ഹിറ്റ്ലർ, സ്റ്റാലിൻ എന്നിവരോടെല്ലാം ബന്ധപ്പെടുത്തി വ്യാഖ്യാനിച്ചിട്ടുണ്ട്. റോമിലെ പാപ്പായാണ് എന്ന് ഖണ്ഡിതമായി പറയുന്ന സെക്ടു ഗ്രൂപ്പുകൾ ധാരാളമുണ്ട്. ''ഇവിടെയാണ് ജ്ഞാനം ആവശ്യമായിരിക്കുന്നത്, ബുദ്ധിയുള്ളവൻ മൃഗത്തിന്റെ സംഖ്യയുടെ അർത്ഥം കണ്ടുപിടിക്കട്ടെ. എന്തുകൊണ്ടെന്നാൽ ആ സംഖ്യ ഒരു മനുഷ്യന്റെ പേരിനെ കുറിക്കുന്നു'' (വെളി. 13:18). പകമായും നിഷ്പക്ഷമായും

വ്യാഖ്യാനിക്കുന്നവർ അത് നീറോചക്രവർത്തിയെ കുറിക്കുന്നതായി മനസ്സിലാക്കുന്നു.

എബ്രായപാരമ്പര്യത്തിൽ ''ഏഴ്'' പൂർണ്ണതയുടെ സംഖ്യയാണ്. മൂന്നരവർഷം എന്നുള്ളത് (42 മാസം; കാലം, അരക്കാലം; ഇരുക്കാലം; 1260 ദിവസം) ഉപദ്രവത്തിൻെറയും യാതനയുടെയും കാലയളവാണ്. ഏലിയാവിൻെറ കാലത്ത് മൂന്നര വർഷം മഴപെയ്യാതെ വരൾച്ചയും ക്ഷാമവും കഷ്ടതയും ഉണ്ടായല്ലോ. ആയിരം വർഷം എന്നുള്ളത് സുദീർഘമായ ഒരു കാലം എന്നല്ലാതെ ക്ലിപ്തമായ അർത്ഥമില്ല. പന്ത്രണ്ട്, എന്നുള്ളത് യിസ്രായേൽ ഗോത്രത്തിൻെറ സംഖ്യയാണ്. ഓരോ ഗോത്രത്തിൽനിന്ന് പന്തീരായിരംവീതം പന്ത്രണ്ട് ഗോത്രങ്ങളിൽനിന്ന് ആകുമ്പോൾ 144,000 എന്ന സംഖ്യ കിട്ടും. അതിന്, അസംഖ്യമായ വീണ്ടെടുക്കപ്പെട്ട ജനം എന്നുമാത്രമേ അർത്ഥമുള്ളു. അതുപോലെ സ്വർഗ്ഗീയ യറുശലേംനഗരത്തിൻെറ പരിമാണങ്ങളും മററു വിവരണങ്ങളും നൽകിയിട്ടുള്ളത് ശ്രദ്ധേയമാണ്. അവ സ്വർഗ്ഗത്തിൻെറ മഹത്വവും, പൂർണ്ണതയും വെളിപ്പെടുത്തുവാൻ മാത്രം ഉദ്ദേശിച്ചുള്ളതാണ്.

## സത്യത്തിൽ വിഷം കലക്കുന്നവർ:

ക്രിസ്തീയവിശ്വാസത്തിൻെറ അടിസ്ഥാന പ്രമാണങ്ങളിൽ എല്ലാംതന്നെ വിഷംകലർത്തി അവതരിപ്പിക്കുന്ന ഒരു വിഭാഗമാണ് റസ്സൽമതക്കാർ. അറിയോസിൻെറ വേദവിപരീതത്തോട്, മററനവധി ദുരുപദേശങ്ങളും കൂട്ടിച്ചേർത്ത് ഒരു വിധത്തിലും സ്വീകരിക്കുവാൻ പാടില്ലാത്ത പാഷാണ്ഡതകൾ അവർ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെയുള്ളവരെ ''വീട്ടിൽ കൈക്കൊള്ളുകയോ അവരുമായി കുശലം പറയുകയോ'' ചെയ്യരുത് എന്ന് യോഹന്നാൻശ്ലീഹാ വിലക്കിയിട്ടുണ്ട് (2 യോഹ. 10). തിരുവെഴുത്തുമാത്രം ആധാരമെന്ന് അവകാശപ്പെട്ടുകൊണ്ട്, സനാതനങ്ങളായ നിർമ്മലസത്യങ്ങളെ വികലമാക്കുന്ന അവരുടെ പ്രവൃത്തി തികച്ചും അപലപനീയമാണ്. തിരുവെഴുത്തുകളിൽ കാണിക്കുന്ന കൃത്രിമങ്ങൾ അക്ഷന്തവ്യങ്ങളാണ്.

## ഇവർ നമുക്കു നൽകുന്ന പാഠങ്ങൾ:

അവരുടെ ദുരുപദേശങ്ങളെ അവജ്ഞയോടെ നാം തിരസ്ക്കരിക്കണം. എന്നാൽ അവരുടെ പ്രവർത്തനശൈലിയിൽനിന്നു നമുക്ക് ചിലത് പഠിക്കുവാനും പകർത്തുവാനുമുണ്ട്.

1. സഭാപ്രവർത്തനം ഔദ്യോഗികസ്ഥാനികൾക്കു മാത്രമുള്ളതല്ല. സഭയിലെ എല്ലാ അംഗങ്ങളും സാക്ഷ്യം വഹിക്കുന്നതിൽ ഭാഗഭാക്കുകളാകേണ്ടതാണ്. അവൈദികർ നിശ്ശബ്ദരായി അംഗത്വം വഹിക്കേണ്ടവരല്ല. സജീവമായി സഭാപ്രവർത്തനങ്ങളിൽ, ക്രിസ്തുവിനു സാക്ഷ്യംവഹിക്കുന്നതിൽ പങ്കാളികളാകണം.

2. വേദപുസ്തകപഠനം കൂടുതൽ കാര്യക്ഷമതയോടും വിശ്വസ്തമായും നടത്തേണ്ടിയിരിക്കുന്നു. ഇന്നത്തെ കലങ്ങിമറിഞ്ഞ സമൂഹത്തിൽ ദൈവവചനത്തിന് ശാശ്വതമായ ഒരു സന്ദേശം നൽകാനുണ്ട്. വ്യക്തിജീവിതത്തിനും അതിൽനിന്ന് ഉത്തേജനം ഉൾക്കൊള്ളാനുണ്ട്.

3. മതപരമായ കാര്യങ്ങളെ അലസതാഭാവത്തോടും, ഉദാസീനതയോടും വീക്ഷിക്കാതെ ജീവിതത്തിൽ ഒന്നാംസ്ഥാനം നല്കി പ്രവർത്തിക്കേണ്ടതാണ്. ''മുമ്പേ അവൻെറ രാജ്യവും നീതിയും അന്വേഷിക്കുന്ന'' അനുഭവമുണ്ടാകണം,

4. ഭവനസന്ദർശനവും, ആളാംപ്രതി വേലയും അവഗണിക്കാവുന്ന കാര്യങ്ങളല്ല. വൈദികരും ക്രിസ്തീയ പ്രവർത്തകരും ഈ രംഗത്ത് കൂടുതൽ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

5. സംഘടനാപരമായി ചിട്ടയോടും, ഉത്തരവാദിത്വബോധത്തോടും പ്രവർത്തിക്കേണ്ടതെങ്ങനെയെന്ന് അവരിൽനിന്നു പഠിക്കുവാനുണ്ട്.

6. പ്രസിദ്ധീകരണങ്ങളിൽ അത്യധികം അവർ ശ്രദ്ധിക്കുന്നു. മാസികകൾ, പുസ്തകങ്ങൾ [തുടങ്ങിയവയിൽക്കൂടിയും ഗ്രാമഫോൺ, ടേപ്പുറെക്കാർഡർ തുടങ്ങിയ മാദ്ധ്യമങ്ങൾവഴിയായും പ്രചരണങ്ങളിൽ അത്യധികമായ സാമർത്ഥ്യവും വൈദഗ്ദ്ധ്യവും അവർ പ്രകടമാക്കുന്നു.

7. അംഗങ്ങൾ കാര്യവിചാരകത്വം ശരിയായി പാലിക്കുന്നു. അവരുടെ സമയത്തിൻെറയും കഴിവുകളുടെയും വിനിയോഗം കാര്യവിചാരകബോധത്തോടെയാണ്. നേട്ടങ്ങളിൽനിന്ന് ഗണ്യമായ ഭാഗം ദൈവരാജ്യ പ്രവർത്തനത്തിനു ചെലവിടുന്നു. ★



# Theology of Creation and Ecology

[Paper presented at the Bossey Ecumenical Institute, Geneva]

We believe that the Earth is a Sacrament. It articulates a holistic feeling. As Scott Mc Carthy puts it in his "Creation Liturgy-An Earth centered Theology of worship", it conveys to us God's heart and life, God's generosity, power and tenderness and God's fidelity and total depentdability. The Earth is a mighty symbol of God's great action of sharing his love. The preciousness of the Earth is a central witness to the Bible. It is the steward ship of the Earth that the Creator has entrusted with us. We, in Adam and Eve, are given the task of taking care of this garden. To be fully human is to be a steward, to be a steward is to be a servant. That is how we find Christ in Philippians 2:6-7. As Christian it is for us to study and implement ways in which human beings can live lovingly, joyfully and peacefully on this Earth.

A great Christian poet like Hopk;ns sang: "The Earth is charged with the grandeur of God". An awareness of the earth will kindle in us a sense of the sacredness of the natural world, of God present to us in and through the Universe. The understanding of the Universe leads us to a new understandig of Trinity. From the familiar divine family of Father, Son and Holy Spirit, we shall work upon a secular code of Community, Diversity and Subjectivity. Now I am reminded of Saint Assissi, the mirror of Christ and the Patron Saint of Italy. Apart from being an intense believer, we, find in him a true enviornmentalist, who speaks for a clear and safe enviornment. He sets the model by himself.

To St: Francis life was sacred, sacred that he despised nothing and was indifferent to nothing. He was a lover of the flora and the fauna and remained sensitive to them either with a smile or with a tear it is said of the saint "He embraced all things with a rapture and devotion, speaking to them of the Lord and admonishing them to praise Him. He spared lights, lamps and candies not wishing to extinguish their brightness with his hand, for he regarded them symbol of eternal light. He walked teverently upon the stones, because of Chris who wascalled 'The Rock'. He for bade his brothers to cut down the whole tree when they cut wood, for that might have hope of sprouting again. He removed from the road little worms, 'lest they be crushed underfoot'. The whole world was his fraternity. He saw nature as a gift, thus received it with reverence and gratitude. He was a brother of the universe. Fr. Christopher Colho describes the Saint's relation to nature beautifully: "Francis shows us what we all know in our cradles, but forgot that colours have tongues for us, that lands can shout, and fingers sing, that feet have a language of their own, that trees do clap their hands, and mountains skip like rams, that sun, moon, stars air, clounds, water, fire and earth are members of the same family and singers in our chorus".

---

**Prof: John Mathew, Koodarathil**
Baselius College, Kottayam

---

Christians, ofcourse, the custodians of the Bible-The Green Bible-shall be in the forefront to ease the present day Environmental crisis. But that shall not be at the expense of pushing behind the sentiments and concerns of World Religions who have already acknowledged the value of the integty of the creation. Through its Vedas, Upanishads and Puranas, Hinduism, the religion of India, has highlighted what nature and creation to it. It is permeated by a reverence for life and an awareness that the forces of nature-the earth, the sky, air, water andfire as well as various orders of life including plants and trees, forests and animals are all bound to each other within the rhythms of nature. The Hindu seers and philosophers felt that creation came into being out of love. If Love is the basis of creation it can continue to recreate the heart and mind of humanity, In the Rigveda there is a song of Creation.

In the beginning love arises
Which was the primal germ
Cell of the mind
The seers searching in their
hearts of wisdom
Discovered the connection between
Being and Non-being.

Obviously enough to the Hindu concept, Divine is not exterior to creation, but expresses itself through natural phenomena. "The Earth is our Mother and we are all children".

The Buddhists and Jainists also have their sustained conviction about the indispensability of Nature. The Buddhists feel "let us share the conviction that the conservation of the Enviornment, the restoration of the imbalance caused by our negligence in the past, be implemented with courage and conviction". For the Jainists, their Ecology is in 'Ahimsa' non-destruction of other creation-be it the flora or the fauna. They look upon cow as a symbol of the benign element of animal life.

For the Muslims, the Quran is not only their trusted book of Faith but also an exhortation to an awareness of Creation. Muslim faith is founded on the rocks of Unity, Trusteeship and Accountability, which also are three central concepts of Islam. In Islamic parance it is 'tawheed, khalifa and akbrah'. Promisingly enough, they also happen to be the three pillars of enviornmental ethics of Islam. Prophet Mohammed says: 'Whoever plants a tree and diligently looks after it until it matures and bears fruit is rewarded. The world is green and beautiful and God has appointed you his stwards over it'. A new enviornmental awareness is articulated.

Ecology survives on Man-Nature contract. In this context it is worthwhile recalling the classic words of an unknown Red-Indian chief who said: 'We are part of the earth and the earth is a part of us. The fragrant flowers are our sisters, the reindeer, the horse, the great eagle, our brothers. The foamy crests of waves in the river, the sap of meadow flowers, the pony's sweat and the man's sweat is all one and the same race, our race -- All things are bound together, all things connect. What happens to the earth, happens to the children of the earth. Man has not woven the web of life. He is but one thread. Whatever he does to the web, he does to himself.

Let a new sensibility be developed. Let us remember that "we have not inherited the earth from our parents, we have borrowed it from our children".

Hence, let us join the chorus:

'Bahujana hitaya, bahujana sukhaya'
For the welfare of many, for the happiness of many



# പരിസ്ഥിതി പ്രശ്നം പരിഹരിച്ചില്ലെങ്കിൽ നിലനിൽപ്പില്ല

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

ഇന്ന് ലോകം മുഴുവനും കൂലങ്കഷമായി ചിന്തിച്ചുകൊണ്ടിരിക്കുന്ന പഠനവിഷയമാണ് പരിസ്ഥിതി പ്രശ്നം. **Ecology and Theology (Eco-Theology)** എന്ന വിഷയം **Serampore University** ആദ്യമായി **BD** സിലബസിൽ ഉൾപ്പെടുത്തിയിരിക്കുകയാണ്. **The Club of Rome** 1972-ൽ തന്നെ ഈ പ്രശ്നത്തിലേക്ക് വിരൽചൂണ്ടുകയും **Development** അല്ലെങ്കിൽ വികസനം **Zero Point**-ൽ ആകണമെന്ന് നിർദ്ദേശിച്ചതുമാണ്. ഈ പ്രശ്നം രൂക്ഷമാണെന്നു മാത്രമല്ല ഇത് എത്രയുംവേഗം പരിഹരിച്ചില്ലായെങ്കിൽ ലോകത്തിന്റെ നിലനിൽപുതന്നെ അപകടത്തിലാകുമെന്ന് പല ചിന്തകന്മാരും പറയുന്നു.

## പരിസ്ഥിതിപ്രശ്നം എന്നാൽ എന്താണ്

24-ാം സങ്കീർത്തനം ഒന്നാം വാക്യത്തിൽ പറയുന്നു: ''ഭൂലോകവും അതിന്റെ പൂർണ്ണതയും, ഭൂതലവും അതിലെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു.'' ഈ ഭൂതലത്തെ നശിപ്പിക്കരുതെന്നാണ് പരിസ്ഥിതിയെക്കുറിച്ച് അറിയാവുന്നവർ അപേക്ഷിക്കുന്നത്. എങ്ങനെയെല്ലാമാണ് ഇന്ന് പരിസ്ഥിതി പ്രശ്നങ്ങൾ മുമ്പോട്ടു വന്നിരിക്കുന്നതെന്ന് ചുരുക്കമായിട്ട് ആദ്യമായി നോക്കാം.

നാം ഉപയോഗിക്കുന്ന വെള്ളം മാലിന്യം ഇല്ലാത്തതാണെന്ന് നമുക്ക് ഉറപ്പുണ്ടോ? നാം ഭക്ഷിക്കുന്ന ആഹാര പദാർത്ഥങ്ങളിൽ വിഷാംശം ഇല്ല എന്ന് തീർത്തുപറയാമോ? നാം ശ്വസിക്കുന്ന വായുവും വളരെയധികം മലിനമാണെന്ന നഗ്നസത്യം മനസിലാക്കുന്നുണ്ടോ? അന്തരീക്ഷത്തിലെ ഓസോൺ പാളികൾ എന്നറിയപ്പെടുന്ന ഭാഗം വളരെ കട്ടികുറഞ്ഞു പോകുവാനുള്ള കാരണം **Ozone gas** കൊണ്ടുള്ളതായ സുരക്ഷ കിട്ടാത്തതുകൊണ്ടാണ് അങ്ങനെ സംഭവിക്കുന്നതിന്റെ ദോഷവശമാണ്. നാം മനസിലാക്കേണ്ടത്. **Ozone gas**-നെ ശക്തിരഹിതമാക്കുന്നത് ഈ ഭൂമിയിൽനിന്നുയർന്നു പോകുന്ന **Chemical**-ഉം മററുമാണ്. അത് അന്തരീക്ഷത്തിൽ മുകളിലേക്കുയർന്ന് ഓസോൺ പാളികളിൽ ചെന്നെത്തി അതിൽ ദ്വാരമുണ്ടാക്കുകയും, ആ ദ്വാരത്തിൽകൂടി ഭൂമിയിലേക്ക് **(Radiation)** റേഡിയേഷൻ വരികയും അങ്ങനെ **Cancer** എന്ന മഹാരോഗം കൂടിവരികയും ചെയ്തിരിക്കുന്നു. ഓസോൺ ദ്വാരങ്ങൾ കൂടാതെ മററു പ്രശ്നങ്ങൾ രൂക്ഷമായിട്ടുള്ളത് അനേകം ഉണ്ട്. അവ ഓരോന്നായി നോക്കേണ്ടിയിരിക്കുന്നു.

വികസന വിരാമ പഠനക്കാർ അഥവാ **Limit grouth study** പറയുന്നത് ലോകത്തിലെ വിഭവങ്ങൾ പെട്ടെന്ന് തീർന്നുപോകുന്നു എന്നാണ്. പുതിയ കണക്കനുസരിച്ച് ഇന്നത്തെപ്പോലെ ലോഹങ്ങൾ ഉപയോഗിച്ചുകഴിഞ്ഞാൽ ഇരുമ്പ് 93 വർഷത്തേക്കും, നിക്കൽ 53 വർഷത്തേക്കും, അലുമിനിയം 31 വർഷത്തേക്കും, ചെമ്പ് 21 വർഷത്തേക്കും, എണ്ണ 20 വർഷത്തേക്കും, സിങ്ക് 18 വർഷത്തേക്കും, തകരം 15 വർഷത്തേക്കും മാത്രമേ അവശേഷിക്കൂ എന്നാണ് കണ്ടുപിടിച്ചിരിക്കുന്നത്. വിഭവങ്ങൾ നശിപ്പിച്ചുകഴിഞ്ഞാൽ അടുത്ത തലമുറ നമ്മെ ശപിക്കും എന്ന കാര്യത്തിൽ യാതൊരു തർക്കവുമില്ല. ''വിഭവം നശിപ്പിക്കുന്നു, അന്തരീക്ഷം മലിനീകരിക്കുന്നു.'' അടുത്ത തലമുറയ്ക്ക് ജീവിക്കാൻ നിവർത്തിയില്ലാതായിരിക്കുന്നു. ഇതിനെല്ലാം കാരണമാണ് നാം കണ്ടുപിടിക്കേണ്ടിയിരിക്കുന്നത്.

1970-ൽ അമേരിക്ക നശിപ്പിച്ചതായ കാറുകളുടെ എണ്ണം 7 മില്യനും, ടയറുകൾ 100 മില്യനും, കടലാസ് 20 മില്യൻ ടണ്ണും, കുപ്പികൾ 2800 മില്യനും, തകരപ്പാത്രങ്ങൾ 4800 മില്യനും ആണ്. ഇതിന് **Abandon affluance** എന്നാണു പേരിട്ടിരിക്കുന്നത്. ഇങ്ങനെ എല്ലാം നശിപ്പിച്ച് നശിപ്പിച്ച് ഒടുവിൽ ഉപയോഗിക്കുവാൻ ആവശ്യമായ വിഭവമൂല്യങ്ങൾ **(Resources)** ഇല്ലാതെ പോകുന്നു.

അന്തരീക്ഷത്തിലെ അമ്ളജനകം അഥവാ ഓക്സിജൻ 21 % എങ്കിലും വേണമെന്നാണ് കണക്ക്. അത് **Culcutta**-യിൽ 17 %മേ അവശേഷിക്കുന്നുള്ളൂ. കാർബൺഡൈഓക്സൈഡ് കൂടികൂടി അന്തരീക്ഷത്തിലെ വായു അശുദ്ധമായി മാറിയിരിക്കുന്നു. ഇതിലൊക്കെയും ഭീകരമായ മറെറാരു വാർത്ത ശാസ്ത്രജ്ഞന്മാർ പറയുന്നു. ഇന്ന് ലോകത്തിലുള്ളതായ വെള്ളത്തിൽ 97.3 % സമുദ്രജലമാണ്. ശുദ്ധജലം 2.7 % മാത്രമേയുള്ളൂ. എന്നാൽ ശുദ്ധജലം ഉള്ളതിൽതന്നെ 77.2 % മഞ്ഞുകട്ടയായി ഉത്തരധ്രുവത്തിലും മററും കിടക്കുകയാണ്. ഈ മഞ്ഞുകട്ട **Ozone layer** ൽ ഉള്ള ദ്വാരത്തിന്റെ ഫലമായി ചൂട് കൂടികൂടി ഉത്തരധ്രുവത്തിലെയും മററും മഞ്ഞ് അലിഞ്ഞ് സമുദ്രനിരപ്പ് വർദ്ധിക്കും. അങ്ങനെ ജലനിരപ്പ് ഉയർന്നുകഴിഞ്ഞാൽ ബോംബെ കൽക്കട്ട തുടങ്ങി സമുദ്രതീരത്തുള്ളതായ പട്ടണപ്രാന്തങ്ങൾ സമുദ്രത്തിന്റെ അടിയിലേക്കു മാറും. അങ്ങനെ സമുദ്രനിരപ്പ് ഉയർന്നുകഴിഞ്ഞാലുള്ള ആപത്ത് കേരളത്തെപ്പോലുള്ള സംസ്ഥാ

നങ്ങൾക്കും വരുമെന്നുള്ളകാര്യത്തിൽ സംശയമില്ല. കേരളം സമുദ്രത്തിന്റെ അടിയിലേക്കു മുങ്ങുവാനുള്ള സാദ്ധ്യത വളരെയുതാണെന്ന് ഈ ശാസ്ത്രജ്ഞന്മാർ പറയുന്നുണ്ട്. അപ്പോൾ ആപത്ത് എത്രഭീകരമാണെന്ന് നാം ഓർക്കുന്നതിന് ഇതൊക്കെയും സഹായിക്കും.

അന്തരീക്ഷത്തിലെ ചൂടുകൂടുവാനുള്ള മററൊരു കാരണമാണ് Green House Effect എന്നു പറയുന്നത്. അതായത് Infra-red Emission ഭൂമിയിൽനിന്ന് ഉള്ളത് Green House പോലുള്ളതായ ഒരു വലയത്തിന്റെ ഉള്ളിൽ ഒതുങ്ങുന്നതിന്റെ ഫലമായി ഭൂമിയുടെ ചൂട് വർദ്ധിക്കും. അങ്ങനെ വർദ്ധിച്ചുകഴിയുമ്പോൾ പല പ്രശ്നങ്ങളും ഉണ്ടാകും. ഇതും മഞ്ഞ് ഉരുകുവാൻ സഹായിക്കും. എല്ലാവിധത്തിലും ഭീകരമായ ഒരു ഭാവിയിലേക്കാണ് ലോകം നീങ്ങുന്നതെന്ന് Ecology പാഠകാർ പറയുന്നത്.

അന്തരീക്ഷ മലിനീകരണത്തിന്റെ ഒരു പ്രധാന കാരണം ഇന്നത്തെ വികസനത്തിന്റെ വഴിപിഴച്ച പോക്കാണ്. ആവശ്യത്തിലധികം വസ്തുക്കൾ ഉപയോഗിച്ച് കുറേപ്പേർ വികസിക്കുന്നു. ഉത്തരം രാജ്യങ്ങളിലുള്ളവരാണ് ഏററവും അധികം കുററവാളികൾ. ഈ വസ്തുത ഇപ്പോൾ അവർക്കും തന്നെ കുറെയൊക്കെ ബോധ്യമായിട്ടുണ്ട്. എന്നാൽ ഈ വികസനത്തിന്റെ പോക്ക് മാറണമെന്നു പറഞ്ഞാൽ അനേകരും അതിന് തയ്യാറായിട്ട് കാണുന്നില്ല. മൂന്നു കാര്യങ്ങൾ ഈ അവസരത്തിൽ ചിന്തിക്കേണ്ടതായിട്ടുണ്ട്.

1. കുറേപ്പേർ വികസിക്കുകയും കുറേപ്പേർ അവികസിതരായും കിടക്കുന്നത് തെററാണ്. അതുകൊണ്ട് വികസനം എല്ലാവർക്കും ആയിരിക്കണം.

2. ദൈവം സൃഷ്ടിച്ച ഭൂമി ദൈവത്തിന്റെ മാത്രം ഉടമസ്ഥതയിലുള്ളതാണെന്ന ബോധം നമുക്ക് ഉണ്ടാകണം. നമുക്ക് വെറും കാര്യവിചാരകത്വം മാത്രമെ ഉള്ളു. അങ്ങിനെയായാൽ നാം അനാവശ്യമായി സൃഷ്ടിയെ നശിപ്പിക്കുകയില്ല.

3. വരും തലമുറയോടുള്ള കടപ്പാട് നാം വിസ്മരിക്കരുത്.

ഏദൻതോട്ടം കാപ്പാനും വേലചെയ്യാനും മനുഷ്യനെ അവിടെ ആക്കി. എന്നാൽ ഏദൻതോട്ടം നശിപ്പിക്കുവാൻ ആധുനികകാലത്തും മുൻകാലത്തേക്കാൾ കൂടുതലായി മനുഷ്യൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഈ നാശങ്ങൾ മാറണമെങ്കിൽ ഇന്നത്തെ രീതിയിലുള്ള വികസനത്തിന്റെ വേഗത കുറയുകയും എല്ലാവർക്കും വികസനം ഉണ്ടാകുവാൻ മാർഗ്ഗം കണ്ടുപിടിക്കുകയും വേണം.

ഗ്രാമങ്ങളും മററും വികസിക്കാതെ പട്ടണങ്ങൾ മാത്രം വികസിക്കുന്നതും പ്രശ്നകാരണമാണ്. പരിസ്ഥിതി പ്രശ്നം ചെറിയ പ്രശ്നം അല്ല. വലിയ പ്രശ്നം ആണ്. പക്ഷെ ഇതിനു പരിഹാരം രാഷ്ട്രീയമായും മതപരമായും സാംസ്കാരികമായും എല്ലാവരും കണ്ടുപിടിക്കേണ്ടതാണ്. എല്ലാവർക്കും ദോഷംവരാൻ പോകുന്ന കാര്യമാകയാൽ എല്ലാവരും ഇതിനെപ്പററി കൂലങ്കഷമായി ചിന്തിക്കേണ്ടിയ കാര്യമാണ്. കേരളീയർക്കും ചെയ്യാവുന്ന ഒരു സുപ്രധാനമായ പരിഹാരമാർഗ്ഗം വനം വെട്ടി നശിപ്പിക്കാതിരിക്കുക എന്നതാണ്. അതുപോലെ വലിയ വീടുകൾവച്ച് വിഭവങ്ങൾ ഇല്ലാതാക്കാതിരിക്കയും വേണം.

കൂടാതെ അന്തരീക്ഷത്തെ മലിനീകരിക്കുന്നതായ factory–കളുംമററും കുറയ്ക്കുകയും കുറേക്കൂടി ലളിതമായ വികസനത്തിനുവേണ്ടി പരിശ്രമിക്കുകയും വേണം. കേരളം സന്ദർശിക്കുന്നവർ പറയുന്നത് ഒട്ടുവളരെ വിഭവങ്ങൾ ഇവിടെ അനാവശ്യമായി ചിലവഴിക്കുന്നുവെന്നും പൊതുനൻമയ്ക്ക്‌വേണ്ടി അതുപോലെ ചിലവഴിക്കുന്നില്ല എന്നുമാണ്. നിശ്ചയമായും പൊതുവിന് ഉള്ളതായ സ്ഥാപനങ്ങൾ വലുതാകാതെ പ്രയോജനമില്ലാത്ത വലിയ വീടുകൾ വയ്ക്കുന്നത് ഈ വിഭവനശീകരണത്തെ സഹായിക്കുകയേ ഉള്ളു.

ഇന്ത്യയിലെ വലിയ ഡാമുകൾ പരിസ്ഥിതിനാശത്തിന് വളരെ കാരണമാകുന്നുണ്ടെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. യു.പി. യിലെ തെഹ്‌രി ഡാം ഒട്ടുവളരെ ആദിവാസികളെ വനങ്ങളിൽനിന്ന് മാററുന്നു. നർമ്മദാവാലിയിലെ 17 ഗ്രാമങ്ങളിലെ ജനങ്ങളെ അവിടെനിന്നു മാററുവാൻ ഉള്ള ശ്രമത്തിൽ അവർ മാറാതെ അവിടെത്തന്നെ കിടന്നു മരിക്കുവാൻ ആഗ്രഹിക്കുന്നു. ഇങ്ങനെ മരിച്ചുകൊണ്ടിരിക്കുന്നത് അധികവും ആദിവാസികളും വനവാസികളും പാവപ്പെട്ടവരും ആണ്. ഉയർന്നുകൊണ്ടിരിക്കുന്നത്. ചുരുക്കം ചില കോൺട്രാക്ടർമാരും, പണക്കാരും, Trans National Corporation–ഉം. ഈ രീതിയിലുള്ള പോക്ക് ഭാരതത്തിനെന്നല്ല വികസിത രാജ്യങ്ങൾക്കെല്ലാംതന്നെ ദോഷമായിത്തീരുകയേ ഉള്ളു. സാവധാനത്തിലുള്ള വികസനമാണ് ദരിദ്ര രാജ്യങ്ങൾക്ക് ഏററവും നല്ലത്.

അതുകൊണ്ടാണ് 1992 March-ൽ ഗോവയിൽ വച്ചുകൂടിയ Peninsular Ecological Convension മൂന്നു മാസത്തിനുശേഷം കൂടുവാനിരുന്ന Earth Summit–ന് എതിരെ ശബ്ദമുയർത്തുകയും അതിലെ ചില കാര്യങ്ങളെ ശക്തിയുക്തം എതിർക്കുകയും ചെയ്തത്.

UNCED—(United Nations Conference on Enviornment and Development) ബ്രസീലിലെ റയോഡിജനീറോയിൽവച്ച് 1992–ൽ കൂടിയതായ Earth Summit–ൽ ദക്ഷിണഭാഗത്തുള്ളവർ ഒററക്കെട്ടായും മററു സൈഡിൽ സമ്പന്നരാഷ്ട്രങ്ങളും നിന്നിട്ട് ആശയപരമായ ഒരു യുദ്ധമാണുണ്ടായത്. അതിലെ പല നിർദ്ദേശങ്ങളും അമേരിക്കയെപ്പോലുള്ള സമ്പന്നരാജ്യങ്ങൾ സ്വീകരിച്ചിട്ടുമില്ല. കാരണം ലോകംമുഴുവൻ നശിപ്പിക്കുന്നതിൽ ഒരു നല്ലപങ്ക് വഹിക്കുന്നത് ആ സമ്പന്നരാജ്യങ്ങളിലെ Trans National Corporations ഉം മററുമാണ്. പ്രസ്തുത UNCED–ൽ Trans

National Corporations–നെ നിയന്ത്രിക്കുന്നതിന് ദക്ഷിണഭാഗത്തുള്ള ആളുകൾ വിശിഷ്യ Non Gesetted Officers (N G.O.) സമ്മർദ്ദം ചെലുത്തിയെങ്കിലും അത് വിജയകരമായില്ല. കാരണം സമ്പന്നരാജ്യങ്ങളുടെ വരുമാനത്തിൽ പ്രധാന കാരണക്കാർ Trans National Corporations ആണ്. അതേസമയംതന്നെ അവർ വരുത്തുന്നതായ അപകടങ്ങളെക്കുറിച്ച് അൽപ്പമായി പറയേണ്ടിയിരിക്കുന്നു.

അന്തരീക്ഷ മലിനീകരണം തുടങ്ങിയുള്ള പ്രശ്നങ്ങളിൽ 50 % Trans National Corporatrons ഉണ്ടായിരിക്കുന്നതാണ്. Cloro Fluro Carbon (C. F. C.) ഏററവും അധികം ഉണ്ടാക്കി അന്തരീക്ഷത്തെ വിഷലിപ്തമാക്കുന്നത് പ്രത്യേകം പ്രസ്താവ്യമാണ്. അതുപോലെതന്നെ വൈദ്യുതിപോലുള്ള ഊർജ്ജനിർമ്മാണങ്ങളിൽ കൽക്കരിയും മററും ഉപയോഗിച്ച് അന്തരീക്ഷം മലിനമാക്കുന്നു. തീപ്പെട്ടി വ്യവസായം പോലുള്ള മേഖലകളിൽ കുട്ടികളെക്കൊണ്ട് തീപ്പെട്ടി നിർമ്മിക്കുവാൻ സാഹചര്യം ഉണ്ടാക്കിയിട്ട് അപകടകരമായ മരണം കുഞ്ഞുങ്ങൾക്ക് ഉണ്ടാക്കുന്നു. വനങ്ങൾ വെട്ടിതെളിച്ച് തടികൾ കുന്നുകൂട്ടി മരുഭൂമികൾ, സൃഷ്ടിക്കുന്നതിനും അവരുടെ പങ്ക് ഒട്ടും കുറവല്ല.

ഏററവും അധികം ചൂഷണങ്ങൾ നടക്കനെത് ജനത്തിന് വളരെ അത്യാവശ്യമേഖലകളിൽ ആണ് എന്നുള്ളത് നിർഭാഗ്യകരമത്രേ. പ്രധാനമായും Farmaccuticals അല്ലെങ്കിൽ മരുന്നു കമ്പനികൾ ഇപ്പോൾ അടുത്തകാലത്ത് റിസേർച്ച് ചെയ്ത് ശാസ്ത്രം കണ്ടുപിടിച്ച Genetic Engineering വന്നതോടുകൂടി പുതിയ ചില മരുന്നുകൾ–ജീവസന്ധാരണത്തിന് അത്യാവശ്യമായ, രോഗശമനത്തിന് ഒറമൂലിയായി കണ്ടുപിടിക്കുകയും അവയ്ക്ക് യാതൊരു നീതീകരണവുമില്ലാത്ത രീതിയിൽ വില വർദ്ധിപ്പിക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ ഇവയ്ക്ക് ഒരു Code of Conduct ഉണ്ടാക്കുവാൻ 1974–ൽ United Nations ശ്രമിച്ചെങ്കിലും അത് ഇപ്പോൾ അപ്രസക്തമായിക്കഴിഞ്ഞിരിക്കുന്നു. ബ്രസീലിൽവച്ചു നടന്നതായ മുൻപറഞ്ഞ UNCED കോൺഫ്രൻസിൽ 21–ാം അജൻഡ ഈ Trans National Corporations–നെ നിയന്ത്രിക്കുവാൻ തക്കവിധത്തിലുള്ള 5 കാര്യങ്ങൾ ഉൾപ്പെടുത്തിയിരുന്നു. അപകടകരമായ ആപത്തു വരാത്തവണ്ണം കാര്യങ്ങൾ നിയന്ത്രിക്കുവാനും ഇപ്പോഴത്തെ കൺസ്യൂമർ സൊസൈററിയെ നിയന്ത്രിക്കുവാനും ചില പ്രത്യേകമായ Guidelines കൊടുക്കുവാനും വില നിയന്ത്രിക്കുവാനും അജൻഡ നിർദ്ദേശിച്ചുവെങ്കിലും അത് അമേരിക്ക, ജപ്പാൻ തുടങ്ങി പല സമ്പന്നരാജ്യങ്ങളുടെയും മററും എതിർപ്പാൽ Circulate ചെയ്യാൻ സാധിക്കാതെ പോയി. ഇങ്ങനെ ഓരോ കാര്യങ്ങൾ പരിശോധിക്കുമ്പോൾ സമ്പന്നർ ശക്തരും അധികാരമുള്ളവരും ആയിത്തീരുന്നു. ദരിദ്രർ നിലവിളിക്കുന്നത് കേൾക്കാൻ അവർക്ക് കാതുകളില്ല. ഈ പ്രശ്നം തെക്കും വടക്കും ഉള്ള ഭൂഖണ്ഡങ്ങളിൽ മാത്രമല്ല, ഓരോ രാജ്യത്തും ഇതുതന്നെ ആണ് അലട്ടുന്ന പ്രശ്നം. ഇപ്പോൾ Trans National Corportions–നോടു ചേർന്നു പ്രവർത്തിക്കുന്ന സമ്പന്നൻമാർ ദരിദ്രരാജ്യങ്ങളിൽ എല്ലാമുണ്ട്. അവർക്കാണ് ആദ്യം മനഃപരിവർത്തനം ഉണ്ടാകേണ്ടത്.

നമ്മുടെ രാജ്യത്തെ പുതിയ Marketting Policy താൽക്കാലികമായി ഗുണം ചെയ്യുമെങ്കിലും ആത്യന്തികമായി നല്ല ഫലം നൽകുമോ എന്നു ചോദിക്കുന്നവർ ധാരാളം ഉണ്ട്. പലരും മഹാത്മഗാന്ധി മരിച്ചതോടുകൂടി അദ്ദേഹത്തിൻെറ ആശയങ്ങളും കുഴിച്ചുമൂടുകയും അദ്ദേഹം എതിർത്തതായ ആശയങ്ങളെ സ്വാഗതം ചെയ്യുകയും അതിൻെറ ഫലമായി ചില താൽക്കാലിക ഉയർച്ചകൾ ഉണ്ടാവുകയും ചെയ്തു. എന്നാൽ പൊതുവെ പറഞ്ഞാൽ ഭാരതത്തിന് മുഴുവനായി ദരിദ്രരെ സംബന്ധിച്ചിടത്തോളം കാര്യമായ ഉയർച്ച ഇന്നുവരെ ഉണ്ടായിട്ടില്ല. 8.20 കോടി കുട്ടികൾ ഇന്ത്യയിൽ പഠിക്കാത്തതിന് കാരണം എന്താണ്? ഇൻഡ്യയിലെ ജനങ്ങളിൽ പകുതിയോളം ദാരിദ്ര്യരേഖയ്ക്ക് താഴെ കിടക്കുന്നതിൻെറ കാരണം എന്താണ്?

## World Bank and IMF

വേൾഡുബാങ്കും ഇൻററർനാഷണൽ മോണിററി ഫണ്ടും (World Bank and International Monetary Fund) ഇൻഡ്യയ്ക്കു കൂടുതലായി പണം തന്നുകൊണ്ടിരിക്കുന്നത് നമ്മുടെ ദരിദ്രരെ രക്ഷിക്കാനാണെന്ന് ആരും തെററിദ്ധരിക്കരുത്. Coco Cola യും Pepsi Cola–യും ഇല്ലെങ്കിലും ഇൻഡ്യക്കാർക്ക് ജീവിക്കാം. Trans Nationl Corporations അവരുടെ സമ്മർദ്ദ തന്ത്രം ഉപയോഗിച്ച് അതെല്ലാം ഇവിടെ കൊണ്ടുവന്നു. ഇതെല്ലാം ലളിതജീവിതം പഠിച്ച ആർഷഭാരതത്തിന് ആവശ്യമില്ല; അല്ലെങ്കിൽ ആവശ്യമായിട്ടല്ല. പിന്നെയോ ആർഷഭാരത സംസ്കാരത്തിന് കടകവിരുദ്ധമായ ചൂഷണ സംസ്കാരം (Western Exploitatory and Consumeristic Culture) ഇൻഡ്യയിൽ വളർത്തുകയാണ് ചെയ്യുന്നതും ചെയ്തുകൊണ്ടിരിക്കുന്നതും. ഇന്നത്തെ രീതിയിൽ ഈ പോക്കുപോയാൽ കടമാകുന്ന എലിപ്പത്തായത്തിൽ കയറിയ തെക്കെ അമേരിക്കൻ രാജ്യങ്ങളായ ബ്രസീലിനെയും മെക്സിക്കോയെയുംപോലെ ഇൻഡ്യയും ആയിത്തീരുമെന്നാണ് വിചാരിക്കേണ്ടിയിരിക്കുന്നത്. പണപ്പെരുപ്പവും അതുമൂലം ഉണ്ടാകുന്ന എല്ലാവിധ വൈഷമ്യങ്ങളും ആ രാജ്യത്തുണ്ട്. അതിൽ പ്രധാനമായത് അനിയന്ത്രിതമായ വിലക്കയററം ആണ്. വിദേശ കടക്കെണിയിൽ അകപ്പെട്ടു നട്ടം തിരിയുന്ന ആ രാജ്യങ്ങൾ നിരവധി പ്രതിസന്ധികളെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. ഇത് നമുക്കുള്ള ഒരു മുന്നറിയിപ്പുകൂടിയാണ്. എന്തെന്നാൽ ഈ കഴിഞ്ഞ ഇടയ്ക്കാണ് അത്യാവശ്യസാധനങ്ങളുടെയെല്ലാം വില കേന്ദ്രസർക്കാർ കൂട്ടിയത്. പെട്രോൾ, ഡീസൽ തുടങ്ങിയവയുടെ വിലകൂടി

യത് എല്ലാ അർത്ഥത്തിലും നമ്മെ പ്രതികൂലമായി ബാധിക്കും എന്ന കാര്യത്തിൽ ആർക്കും സംശയമില്ല. ഇതിൽനിന്നു രക്ഷപെടണമെങ്കിൽ ഇന്ത്യയുടെ കയററുമതി, ഇറക്കുമതിയേക്കാൾ കൂടണം. എങ്കിൽ മാത്രമെ കടവും അതിന്റെ പലിശയും കൊടുത്തുതീർക്കാൻ സാധിക്കുകയുള്ളു.

പ്രശ്നം പ്രധാനമായും സാമ്പത്തികം ആണെങ്കിലും മനുഷ്യന്റെ ഹൃദയവിശാലത കുറവ് ഒരു പ്രധാന കാരണമാണ്. പ്രതിരോധച്ചിലവിനു കൂടുതൽ പണം ചിലവാക്കുന്ന സമ്പന്നരാജ്യങ്ങൾ അവരുടെ Military Expence കുറയ്ക്കുകയാണെങ്കിൽ ദരിദ്രരാജ്യങ്ങളുടെ കടങ്ങൾ എഴുതിത്തള്ളാം. ഇത് 10 % കണ്ട് കുറച്ചാൽതന്നെ ആ പണംകൊണ്ട് മാത്രം ദാരിദ്ര്യരേഖയ്ക്കു താഴെയുള്ള കോടിക്കണക്കിന് ആളുകളെ ഉയർത്താൻ സാധിക്കും. ലളിതജീവിതം മതിയെന്ന് സമ്പന്നർ വിചാരിക്കാത്തതാണ് ഏററവും വലിയ പ്രശ്നം. അവർ ലോകത്തെ ഒരു കുടുംബമായി കണ്ട് ഒരു പൊതുവായ ജീവിതശൈലി ഉണ്ടാക്കേണ്ടിയിരിക്കുന്നു. Zero point development മാത്രമല്ല പിന്നെയോ എല്ലാവർക്കും നീതിപരമായ വികസനം എന്ന ലക്ഷ്യത്തിലേക്ക് ലോകം മാറേണ്ടിയിരിക്കുന്നു. അങ്ങനെ മാറി ലോകത്തെ ഒരുമിച്ച് ഉയർത്താതെ ചിലർ മാത്രം ഉയർന്നാൽ ലോകം ഉയരുകയില്ല. എങ്ങനെയാണ് ചുഴലിക്കാററ് (Cyclone) ഉണ്ടാകുന്നത്? ചുററുപാടും ഉള്ളതായ വായുവിന്റെ സമ്മർദ്ദം ശൂന്യതയിലേക്ക് വരുമ്പോഴാണ് ചുഴലിക്കാററ് ഉണ്ടാകുന്നത്. ഇതുപോലെയാണ് ലോകത്തിൽ ദരിദ്രർ ഒരുഭാഗത്തും സമ്പന്നർ മററൊരു ഭാഗത്തും കൂടിക്കൊണ്ടിരിക്കുന്നതിനാൽ സംഭവിക്കുന്നത്, ചുഴലിക്കാററ് നശിപ്പിക്കുന്നതുപോലെ ലോകംതന്നെ നശിപ്പിക്കപ്പെടും. ഈ ഭീകരമായ വ്യവസ്ഥിതിക്ക് എത്രയും വേഗം മാററം വരേണ്ടത് അത്യാവശ്യമാകയാൽ അന്തരീക്ഷ മലിനീകരണത്തെ വ്യതിരക്തമായി (Isolated) ചിന്തിക്കാതെ മററ് പ്രശ്നങ്ങളോടുകൂട്ടി ചിന്തിച്ച് പരിഹാരം കണ്ടെത്തണം.

## ദൈവശാസ്ത്രത്തിന്റെ പങ്ക്

യഥാർത്ഥത്തിൽ പറഞ്ഞാൽ ദൈവശാസ്ത്രത്തിന് ഇവിടെ വലിയൊരു പങ്കുണ്ട്. ത്രിത്വാധിഷ്ഠിത ദൈവശാസ്ത്രമാണ് എല്ലാ മനുഷ്യരെയും ത്രിത്വത്തിൽ ഏകീകരിക്കാൻ കഴിവുള്ളതായ ദൈവശാസ്ത്രം. ആ അടിസ്ഥാനത്തിൽ എല്ലാവരുടെയും ദൈവം ത്രിയേക ദൈവമാണ്. ആ ദൈവത്തിന്റെ മക്കളാണ് സകല മനുഷ്യരും. പലവിധത്തിൽ ദൈവത്തെ പലരും പറഞ്ഞാലും അതെല്ലാംതന്നെ ഉൾക്കൊള്ളുന്ന ഏകസത്യദൈവമായ ത്രിയേക ദൈവമാണ് പങ്കിടലിന്റെ മഹത്വം കാണിക്കുന്നത്. ത്രിത്വത്തിലെ ഉൺമയായ സ്നേഹത്തിന്റെ പങ്കിടീൽപോലെ ലോകത്തിൽ നീതിയായ പങ്കിടൽ വരുമ്പോൾ മാത്രമേ മുൻപറഞ്ഞ പ്രശ്നങ്ങളൊക്കെയും പരിഹരിക്കപ്പെടുകയുള്ളു. നീതിയും സമാധാനവും ഒന്നിച്ചുപോകുന്നുവെങ്കിൽ—അത് രണ്ടും സ്നേഹത്താൽ വരുത്താവുന്ന കാര്യങ്ങളാണ്. ദൈവം സ്നേഹമാണെന്നുള്ള തത്വസംഹിത തിയറിയിൽ കിടക്കാതെ പ്രായോഗികം ആക്കുവാൻ ദൈവശാസ്ത്രംതന്നെ മുമ്പോട്ടു വരേണ്ടിയിരിക്കുന്നു. ദൈവത്തെ ആരാധിച്ചതുകൊണ്ടു മാത്രമായില്ല, പിൻപററുകകൂടി വേണം. ത്രിത്വത്തിലെ പങ്കിടൽപോലെ വിഭവങ്ങൾ പങ്കിടണം. എല്ലാവരും വിഭവങ്ങൾ പങ്കിടുകയും ദൈവത്തിന്റെ മക്കൾ അവരുടെ വിഭവങ്ങൾ ആവശ്യത്തിനുമാത്രം ഉപയോഗിക്കുവാൻ തക്കവണ്ണം കഠിനാദ്ധ്വാനം ചെയ്യുകയും വേണം. അങ്ങനെ തൊഴിലില്ലായ്മ പരിഹരിക്കുകയും എല്ലാവർക്കും ജോലികൊടുക്കുകയും ചെയ്തു മാത്രമെ പ്രശ്നങ്ങൾ പൊതുവായി പരിഹരിക്കാൻ സാധിക്കൂ.

## "Think Globally and Act Locally"

പരിസ്ഥിതി പ്രശ്നങ്ങൾ പ്രാദേശികമായി പൂർണ്ണമായും പരിഹരിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടുതന്നെ ലോകപ്രശ്നത്തിനു ആഗോള പരിഹാരം വേണം. അത് പ്രാദേശികമായി തുടങ്ങുകയും വേണം. ഒരുപക്ഷേ ഒരു ലോകഗവൺമെൻറ് തന്നെ ഉണ്ടാകേണ്ടത് 21-ാംനൂററാണ്ടിന്റെ ആവശ്യമായി വന്നേക്കും. ആ ഫെഡറൽ ഗവൺമെൻറ് ലോകത്തിൽ ഉണ്ടാകുമ്പോൾഇന്നത്തെ പ്രശ്നത്തിൽ കുറെയെങ്കിലും പരിഹാരം ഉണ്ടാക്കുവാൻ അധികാരംതന്നെ പങ്കിടുന്ന ഒരു വ്യവസ്ഥിതി ഉയി വന്നേക്കാം. ഭക്ഷണം മാത്രം പങ്കിട്ടാൽപോരാ; എല്ലാ അത്യാവശ്യ കാര്യങ്ങളും പങ്കിടുകയും എല്ലാവർക്കും നീതിപൂർവ്വം പങ്കിടാൻ തക്കവണ്ണം വിഭവങ്ങളെ നശിപ്പിക്കാതെ സൂക്ഷിക്കുകയും അങ്ങനെ കൗദാശികമായ ചിന്ത പ്രകൃതിയെ കുറിച്ച് ഉണ്ടാകയും വേണം. കാരണം, തൊട്ടിലിൽ കിടത്തുവാൻ തൊട്ടിലില്ലെങ്കിൽ കുഞ്ഞ് താഴെവീഴും. ഈ ലോകമാകുന്നതൊട്ടിൽ നശിപ്പിച്ചുകഴിഞ്ഞാൽ മനുഷ്യരാശിയാകുന്ന കുഞ്ഞ് മരിച്ചുപോകും. ആകയാൽ ലോകത്തെ നിലനിർത്തേണ്ടതും മാനവരാശി നിലനില്ക്കേണ്ടതും ദൈവത്തിന്റെ സൃഷ്ടിയെ മുഴുവൻ നിലനിർത്തേണ്ടതും എല്ലാവരുടെയും കടമയാണ്. അതിന് ചെറിയവനും വലിയവനും സമ്പന്നനും ദരിദ്രനും ഒരുപോലെ ശ്രദ്ധിക്കണം. ദരിദ്രന്മാർ സ്വയം ഉയരാതെ സമ്പന്നന്മാർ ഉയർത്തുമെന്ന് അവർ ധരിക്കരുത്. ദരിദ്രന്മാർ ജീവിക്കുവാനുള്ള മാർഗ്ഗം അവർതന്നെ കണ്ടുപിടിക്കണം. അങ്ങനെയുയരുമ്പോൾ മാത്രമെ ഒരുപക്ഷെ സമ്പന്നന്മാർക്ക് നീതിയെക്കുറിച്ചുള്ള ബോധം വരികയുള്ളു. ആകയാൽ സംസ്കൃതവസ്തുക്കൾ (Manufactured goods) വലിയ വിലകൊടുത്ത് വാങ്ങുന്ന രാജ്യങ്ങൾഎല്ലാം പുനർവിചിന്തനം നടത്തണം. അങ്ങനെ North-South ബന്ധവും South-South ബന്ധവും North-North ബന്ധവും എല്ലാംതന്നെ സ്നേഹത്തിന്റെയും നീതിയുടെയും ഒരു വ്യവസ്ഥിതിയിൽ ആകുകയും ചെയ്താൽ അന്തരീക്ഷമലിനീകരണം കുറയും; നീതിയവിടെ ദർശിക്കും; അതിന്റെ ഫലമായി സമാധാനം ഉണ്ടാകും. അങ്ങിനെ നീതി വസി

പ്രതികരണം:

# വേഷം പലവിധം സഭയിൽ സുലഭം

ഫാ. ജോർജ്ജ് കോശി, ന്യൂയോർക്ക്

നാട്ടിൽ നടന്ന ഒരു ശുശ്രൂഷയുടെ ഏതാനും ഫോട്ടോകൾ അല്പം അകലെ കഴിയുന്ന ഈ ലേഖകൻ അടുത്ത സമയത്തു കാണുകയുണ്ടായി. പള്ളികൂദാശയുടെയൊ പട്ടംകൊടയുടെയൊ അല്ല, ഒരു വെറും കത്തനാർക്കു കഷ്ടിച്ചു നടത്താൻ കഴിയുന്ന കർമ്മത്തിന്റെ ചിത്രങ്ങൾ. ഒന്നിലേറെ മേല്പട്ടക്കാരും ഒത്തിരിയേറെ കോർ എപ്പിസ്കോപ്പന്മാരും വളരെ കമ്മി 'സാദാ' കത്തനാരന്മാരുമുൾപ്പെട്ടതായിരുന്നു ആ വൈദികസദസ്. ബലവാന്മാരായ 'കൊറെ (ഏറെ) എപ്പിസ്കോപ്പ'ന്മാരുടെയിടയിൽ 'ബലഹീനരായ എപ്പിസ്കോപ്പന്മാർ' ഒതുങ്ങിയും പതുങ്ങിയും നിന്നു ശുശ്രൂഷകൾ നയിക്കുന്ന ആ ചിത്രങ്ങൾ വിചിത്രങ്ങളായി തോന്നി. ഫോട്ടോയിലെ എപ്പിസ്കോപ്പന്മാരുടെയും കോർ എപ്പിസ്കോപ്പന്മാരുടെയും മുഖപരിചയം ലേഖകനു ഉണ്ടായിരുന്നതുകൊണ്ടു മാത്രമാണ് 'പോസു'കളിൽനിന്നു ആളുകൾ ആരാണെന്നും എന്താണെന്നും അറിയുവാൻ ഇടയായത്. ആളുകളെ തിരിച്ചറിയുവാനാവാത്ത പുതുപ്പുള്ളികൾക്കു സ്ഥാനമാനങ്ങൾ ഫോട്ടോയിൽനിന്നറിയുവാൻ ഭഗീരഥപ്രയത്നം വേണ്ടിവരും. അല്പകാലം നാട്ടിൽനിന്നു അകന്നു നിൽക്കേണ്ടിവന്നെങ്കിൽ പലരുടെയും വേഷഭൂഷാദികൾ കണ്ടു അന്ധാളിച്ചു ആകാശത്തിലേക്കു നോക്കിനിന്നുവെന്നും വരാം. 'മലങ്കരസഭ'യിൽ മറുനാട്ടിലെ നമ്മുടെ ഒരു പള്ളിയിൽ നടന്ന ഒരു പരിപാടിയുടെ ചിത്രം വന്നിട്ട് മാസങ്ങൾ ഏറെ ആയിട്ടില്ല. മനസിൽനിന്നും ഇന്നും അതു മാറാതെ നിൽക്കുന്നു. സഭയുടെ പരമാദ്ധ്യക്ഷനായ പ. പിതാവിന്റെ അദ്ധ്യക്ഷതയിൽ നടന്ന ഈ ചടങ്ങിൽ 'ആരൂഢനായിരുന്ന' മറെറാരു പിതാവ് വിദേശസഭയിൽനിന്നുമുള്ള വിശിഷ്ടാതിഥിയോ പ്രധാന മേലദ്ധ്യക്ഷനോ മറേറാ ആയിരിക്കുമെന്നു കരുതി കണ്ണു് ഉറപ്പിച്ചു തറപ്പിച്ചു തിട്ടപ്പെടുത്തിയപ്പോൾ 'മിനുമിനെ മിന്നുന്ന കുപ്പായത്തിന്റെയും നിന്നാൽ മുട്ടുന്ന 'പൊക്കമുള്ള മുടിയുടെയും ഇടയിൽ ഒളിച്ചിരുന്നതു ഒരു 'നാടൻ' (നാടനാണെങ്കിലും ആൾ ഇപ്പോൾ ഫോറിനാണ്) കോർ എപ്പിസ്കോപ്പായാണെന്നു മനസിലായത്.

കുറെ വർഷമായി നാട്ടിൽ പെരുകികൊണ്ടിരിക്കുന്ന ഈ പദവി പകർച്ച 'വ്യാധി' കടലുകൾ കടന്നു വിദേശത്തേക്കും അതിവേഗം പരന്നുകൊണ്ടിരിക്കുന്നുവെന്നാണ് 'മനോരമയും' 'മലങ്കരസഭയും' സാക്ഷിക്കുന്നത്. കോർ എപ്പിസ്കോപ്പാ കത്തനാർ കഴിഞ്ഞുള്ള ഒരു ക്രമമായതു നന്നായി. അല്ലെങ്കിൽ ആ ക്രമത്തിന്റെ ഇന്നത്തെ കടന്നാക്രമണംകൊണ്ടു സഭയുടെ ഭാവി ചരിത്രകാരന്മാർക്കു പണ്ടു, വളരെ പണ്ടു, മലങ്കരസഭയിൽ കത്തനാർ അഥവാ കശീശാ എന്നൊരു പട്ടമുണ്ടായിരുന്നുവെന്നു പറയേണ്ടിവരുമായിരുന്നു. ഉത്തമരും ഉന്നതരും ഊന്നുവടികളുടെ ഊന്നലുകളില്ലാതെ ഉയർന്നുനിൽക്കുന്നവരുമായ ഒട്ടേറെ വൈദികർ നിഷേധിച്ചതും നിഷേധിച്ചുകൊണ്ടിരിക്കുന്നതുമായ ഈ പൊങ്ങച്ച പദവിയിൽ സർവദാ സമാദരണീയരും ഉണ്ടെന്നുള്ളതു സന്തോഷത്തിനു വക നൽകുന്നു. എങ്കിലും 'Country bishop' എന്നുള്ള കോർ എപ്പിസ്കോപ്പായുടെ ആംഗ്ലേയ പരിഭാഷ അക്ഷരാർത്ഥത്തിൽ അർത്ഥവത്തായിട്ടുള്ളവർ കുറവല്ല.

അഭിവന്ദ്യ പിതാക്കന്മാർ, അങ്ങും ഇങ്ങും

((ശേഷം 27–ാം പേജിൽ)

---

ക്കുന്ന പുതിയ ആകാശവും പുതിയ ഭൂമിയും ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിച്ചുകൊണ്ട് എന്റെ ഈ ചെറിയ ലേഖനം ഉപസംഹരിക്കുന്നു.

Bibliography.

1. In Search of New Trails,
(Report of the Penisular India '92, Ecology Convention)
Vikas Adhyan Kendra, Bombay

2. Third world Network
"Earth Summit Briefinges". is Published by Third world Network, 87, Cantonment Road 10250 Penang, Malaysia.

3. Funding Ecological and Social Destruction
W B and IMF
The other India Press, Mapusa, 403507, Goa-India.

4. "Eco-Theology",
By Orin Gelderlooss.
First Published in 1992 by
Wild Goese Publications

5. Geeti Sen (Editor)
Indigenous Vision
New Delhi.

–0–

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രകിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും..........................................Pin Code.......................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.......................................... ശസ്ത്രക്രിയയ്ക്കുള്ള ......................... രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ......................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:– Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad 673 591, Kerala.

---

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Mrs. Sosamma John, Kompady

## വയലുകളിലേക്ക് സ്വാഗതം

സ്ലീബാദാസ സമൂഹത്തിന്റെ 69-ാം വാർഷികസമ്മേളനം കഴിഞ്ഞ സെപ്റ്റംബർ 14-ന് കുന്നംകുളം അടുപ്പൂട്ടി സെ. ജോർജ് പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. സ്ഥാപകനായ അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ചരമരജതജൂബിലി കുന്നംകുളം എം. ജി. എം. സുവിശേഷസംഘത്തിന്റെ കീഴിൽ 69 ദിവസങ്ങളിലായി വിവിധ പരിപാടികളോടെ ആഘോഷിക്കുകയുണ്ടായി. ചരമരജതജൂബിലിയുടെ ഉദ്ഘാടനം കുന്നംകുളം മേലേപാറയിൽ സെ. ജോർജ് പള്ളിയിൽവെച്ച് നിർവ്വഹിച്ചു. കുന്നംകുളം ഭദ്രാസനാധിപനായ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനപ്രസംഗത്തിൽ 'മൂക്കഞ്ചേരി തിരുമേനി ലോകത്തിലെ മനുഷ്യരെയല്ലാ അനുകരിച്ചതെന്നും യേശുക്രിസ്തുവിനെമാത്രം അനുകരിച്ച പുണ്യപിതാവായിരുന്നുവെന്ന്'' പ്രസ്താവിച്ചു. അദ്ദേഹത്തിന്റെ കാലടികളെ പിന്തുടരുവാൻ നമുക്ക് ഇടയാകണമെന്ന് തിരുമേനി ജനങ്ങളെ ഓർമ്മപ്പെടുത്തി. റവ. ഡീ. ബിജേഷ് ഫിലിപ്പ് തിരുമേനിയുടെ ആവേശകരമായ സുവിശേഷപ്രവർത്തനങ്ങളെകുറിച്ച് വിശദീകരിക്കുകയുണ്ടായി.

ത്തിയിരുന്ന പ്രവർത്തനശൈലിക്കു മാത്രമേ സുവിശേഷരംഗത്ത് ചലനം സൃഷ്ടിക്കാൻ കഴികയുള്ളുവെന്ന് അദ്ധ്യക്ഷൻ പ്രസ്താവിച്ചു. സമ്മേളനത്തിൽവെച്ച് അനേകം പാവപ്പെട്ടവർക്ക് കോടിവസ്ത്രങ്ങൾ വിതരണം ചെയ്തു. ഇതോടെ ജൂബിലി ആഘോഷങ്ങളുടെ തിരിശീല വീണു.

### 69-ാം വാർഷികം

കുന്നംകുളം പട്ടണത്തിൽനിന്ന് 2 കിലോമീറ്റർ അകലെ ഒരു കുന്നിൻ മുകളിൽ അതിമനോഹരമായി പണികഴിപ്പിച്ചിട്ടുള്ള അടുപ്പൂട്ടി സെ. ജോർജ് പള്ളിയിലാണ് സ്ളീബാദാസ സമൂഹത്തിന്റെ 69-ാം വാർഷിക ആഘോഷങ്ങൾ നടത്തപ്പെട്ടത്. പാവപ്പെട്ടവരുടെ പ്രിയങ്കരനായ മൂക്കഞ്ചേരിൽ തിരുമേനിയുടെ കൈകൾകൊണ്ട് വിവിധ ജാതികളിൽനിന്ന് ക്രിസ്തീയ മതത്തിലേക്ക് വന്ന പാവപ്പെട്ട കുടുംബത്തിലെ മക്കളും, അവരുടെ മക്കളും തങ്ങളുടെ ജീവിതത്തിന് നേർപാത കാണിച്ചുതന്നതായ ആ കരുണാമയനായ യോഗ്യവര്യന്റെ പ്രസ്ഥാനവാർഷികത്തിൽ പ്രത്യേകം മുൻപന്തിയിൽതന്നെയുണ്ടായിരുന്നു.

# സ്ളീബാദാസ സമൂഹവാർഷികവും ചരമരജതജൂബിലിയും

**ഫാ. ജോർജ് ചീരൻ, കുന്നംകുളം**

ഉദ്ഘാടനത്തിനുശേഷം കുന്നംകുളം, കൊച്ചി എന്നി ഭദ്രാസനങ്ങളിലെ വിവിധ പദ്ധതികൾ കേന്ദ്രീകരിച്ചുകൊണ്ട് ജൂബിലി ആഘോഷങ്ങൾ ക്രമീകരിക്കയുണ്ടായി. കാൽനട സുവിശേഷറാലി ഭവനസന്ദർശനം, കോടിവസ്ത്രദാനം, ആശുപത്രി സന്ദർശനം സാമ്പത്തിക സഹായം എന്നിവ സുവിശേഷസംഘത്തിന്റെ ചുമതലയിൽ നടത്തപ്പെട്ടു. എല്ലാ പള്ളികളിലും കാൽനട സുവിശേഷറാലി സ്വീകരിക്കുന്നതിന് അനേകം ജനങ്ങൾ തടിച്ചുകൂടിയിരുന്നു. എല്ലാ പള്ളികളിലും വെച്ച് കൂടിയ സമ്മേളനങ്ങളിൽ കോടിവസ്ത്രദാനവും, വൈദ്യധനസഹായങ്ങളും അവശരായവർക്ക് വിതരണം ചെയ്യുകയുണ്ടായി. ജൂബിലിയുടെ സമാപനം കുന്നംകുളം സെൻറ് മത്തിയാസ് പള്ളിയിൽവെച്ച് നടത്തപ്പെട്ടു. ജൂബിലി സമാപനസമ്മേളനം വെരി. റവ. ഫിലിപ്പോസ് കോറെപ്പിസ്കോപ്പാ ഉദ്ഘാടനം ചെയ്തു. വെരി. റവ. പുലിക്കോട്ടിൽ ജോസഫ് കോറെപ്പിസ്കോപ്പാ അദ്ധ്യക്ഷനായിരുന്നു. 'പാവപ്പെട്ടവരുടെ പ്രിയങ്കരനായിരുന്ന മൂക്കഞ്ചേരിൽ തിരുമേനി നട

1993 സെപ്റ്റം. 11 ശനിയാഴ്ച വി. കുർബ്ബാനയോടുകൂടി പരിപാടികൾ ആരംഭിച്ചു. സമൂഹം സെക്രട്ടറി റവ. ഫാ. ശാമുവേൽ വി. കുർബ്ബാന അർപ്പിച്ചു. വി. കുർബ്ബാനയ്ക്കുശേഷം വെരി. റവ. ഫിലിപ്പോസ് കോറെപ്പിസ്കോപ്പാ പതാക ഉയർത്തി. വി. കുർബ്ബാനയിലും ഉദ്ഘാടനയോഗത്തിലും അനേകംപേർ പങ്കെടുത്തു. എല്ലാ ദിവസവും രാവിലെ പ്രത്യേക ബൈബിൾ ക്ളാസുകൾ നടത്തപ്പെട്ടു. റവ. ഫാ. സഖറിയ ഒ. ഐ. സി. ക്ളാസുകൾക്ക് നേതൃത്വം നൽകി. ബൈബിൾക്ലാസിനുശേഷം എല്ലാ ദിവസവും അനേകം പാവപ്പെട്ടവരുടെ ഭവനങ്ങൾ സ്ളീബാദാസന്മാരും അടുപ്പൂട്ടി പള്ളി മിഷ്യൻ യൂണിറ്റിന്റെ പ്രവർത്തകരുംകൂടി സന്ദർശിക്കുകയുണ്ടായി. അനേകം പാവപ്പെട്ടവർ തിങ്ങി താമസിക്കുന്ന ഈ ഇടവകയ്ക്ക് ഈ സന്ദർശനം സന്തോഷമുളവാക്കി.

12-ാം തീയതി ഞായറാഴ്ച വെരി. റവ. റ്റി. വി. ഫിലിപ്പോസ് കോറെപ്പിസ്കോപ്പാ വി. കുർബ്ബാന അർപ്പിച്ചു. വി. കുർബ്ബാനയ്ക്ക്

ശേഷം യുവതീയുവാക്കൾക്കുള്ള പ്രത്യേക സമ്മേളനം നടത്തപ്പെട്ടു. തിരുമേനിയുടെ ആവേശകരവും ത്യാഗോജ്ജ്വലവുമായ ജീവിതത്തെക്കുറിച്ച് വെരി. റവ. റി. വി. ഫീലിപ്പോസ് കോറെപ്പിസ്കോപ്പാ വിശദീകരിച്ചു. അന്നു വൈകിട്ട് നമസ്കാരത്തിനുശേഷം ഒരു കോളനിയിൽ സുവിശേഷപ്രചാരണയോഗം നടത്തപ്പെട്ടു. 13–ാം തീയതി ബഥനി ആശ്രമത്തിലെ ഫാ. സഖറിയാ ഒ.ഐ.സി വി. കുർബാന അർപ്പിച്ചു. തുടർന്ന് ബൈബിൾ ക്ലാസും, ഭവനസന്ദർശനങ്ങളും നടത്തപ്പെട്ടു. 14–ാം തീയതി വാർഷിക ആഘോഷത്തിന്റെ സമാപനപരിപാടികൾ ആരംഭിച്ചു. പള്ളി അങ്കണം കൊടിതോരണങ്ങളാൽ അലങ്കരിക്കപ്പെട്ടു. തലേദിവസം വൈകിട്ട് 6 മണിക്ക് പ. കാതോലിക്കാ ബാവാ തിരുമേനി പള്ളിയിൽ എത്തിച്ചേർന്നു. കത്തിച്ച മെഴുകുതിരികളും താലങ്ങളുമായി പ. ബാവായെ ജനങ്ങൾ സ്വീകരിക്കാൻ തയ്യാറായി നിന്നിരുന്നു. പള്ളിവികാരി ഫാ. ജോർജ് ചീരൻ മനോഹരമായ മുല്ലപ്പൂമാലയിട്ട് സ്വീകരിച്ചു. അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ്, അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ്, അനേകം വൈദികർ എന്നിവരും, കന്യാസ്ത്രീകളും, വലിയ കൂട്ടം ജനങ്ങളും തുടർന്നു നടന്ന നമസ്കാരത്തിൽ സംബന്ധിച്ചു. സന്ധ്യാനമസ്കാരത്തിനുശേഷം പ. ബാവാ തിരുമേനി കുരിശിനെ കുറിച്ചു പ്രസംഗിച്ചു. 'ജീവനുള്ളതും ജീവിപ്പിക്കുന്നതുമായ കുരിശ് ജീവിതത്തിന് അർത്ഥവും ലക്ഷ്യവും തരുമെന്നും, ഈ കുരിശിനെ സ്വീകരിക്കുന്നവർ ജീവൻ കണ്ടെത്തുമെന്നും പ. ബാവാ ജനങ്ങളെ ഉദ്ബോധിപ്പിച്ചു. മൂക്കഞ്ചേരിൽ തിരുമേനി കുരിശു ധരിച്ചവൻ മാത്രമല്ല. കുരിശ് ജീവിതം മുഴുവൻ സന്തോഷത്തോടെ സഹിച്ചവനായിരുന്നുവെന്ന് പ. ബാവാ ആവേശത്തോടെ കൂട്ടിച്ചേർത്തു.

14–ാം തീയതി പ. ബാവാ തിരുമേനി വി. കുർബാന അർപ്പിച്ചു. അനേകം വൈദികരും ജനങ്ങളും വി. കുർബാനയിൽ തടിച്ചുകൂടിയിരുന്നു. വി. കുർബാനമദ്ധ്യേ പ. ബാവാ തിരുമനസുകൊണ്ട് ചെയ്ത പ്രസംഗത്തിൽ 'ഏവരും ക്രിസ്തുവിനെ സാക്ഷിക്കുന്നവർ ആകണമെന്നും ഏതു സ്ഥാനത്തിരിക്കുന്നവരായാലും, കാതോലിക്കായാകട്ടെ, മെത്രാനാകട്ടെ, അച്ചനാകട്ടെ, കന്യാസ്ത്രീകളാകട്ടെ ആരായാലും എല്ലാവരും ക്രിസ്തുവിനെ സാക്ഷിക്കാതെയിരുന്നാൽ നമ്മെകുറിച്ച് അവനും സാക്ഷിക്കുകയില്ലന്ന് പ. ബാവാ ജനങ്ങളോട് ആഹ്വാനം ചെയ്തു. വാക്കുകൾ കൊണ്ടു മാത്രമല്ല, ജീവിതംകൊണ്ടും നാം ക്രിസ്തുവിന്റെ സാക്ഷികൾ ആകണമെന്ന് ബാവാ ഓർമ്മപ്പെടുത്തി.

വി. കുർബാനക്കും, കൈമുത്തിനും ശേഷം പള്ളി അങ്കണത്തിൽ പ്രത്യേകം ഒരുക്കിയിരുന്ന

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Mrs. Ammini Joseph, Gokul–Dham.

Thankamma, Kottayam.





Baby Mathew & Family, Jamnagar.




Biju Abraham, Bhandup.

ചെറുകഥ:

# സ്നേഹസൂര്യൻ

റിജു, ഉള്ളന്നൂർ

റെയിൽവേസ്റ്റേഷനിൽ തിരക്ക് കുറെ ഒഴിഞ്ഞു. ഏഴുമണിയോടടുത്തപ്പോൾ ട്രെയിൻവന്നു. അതിൽനിന്നും മെലിഞ്ഞ ഒരു യുവാവ് ഇറങ്ങി. കയ്യിലെ പണം തീർന്നതിനാലാണവൻ അവിടെയിറങ്ങിയത്. കയ്യിലുള്ള ചെറിയ ബാഗുമായി എവിടേക്ക് പോകണമെന്നറിയാതെ അവൻനിന്നു. കയ്യിൽ ചില്ലിക്കാശുപോലും ഇല്ല. അന്തിയുറങ്ങാനിടവുമില്ല.

അവൻ ആകെ മെലിഞ്ഞിരിക്കുന്നു. മുടി വളർന്ന് ചുരുണ്ട് വൃത്തിയില്ലാതെ, ഒതുക്കമില്ലാതെ കിടക്കുന്നു. നെഞ്ചു കൂടുകെട്ടിയിട്ടുണ്ട്. കണ്ണുകൾ കുഴിഞ്ഞിരിക്കുന്നു.

കുറച്ചകലെ ഒരു വീടു കണ്ടു. അവിടെയൊരു നക്ഷത്രവിളക്ക് തെളിഞ്ഞുകാണാം. പ്രതീക്ഷയോടെയവൻ അവിടേക്ക് നടന്നു. ഉമ്മറത്ത് ചെന്നപ്പോൾ അന്തിത്തിരിക്കു മുമ്പിൽ കേതിയോടെ ഒരു വൃദ്ധനും ഒരു കൊച്ചുബാലനും നില്ക്കുന്നു. അവനാ വൃദ്ധന്റെ നയനങ്ങളിലേക്ക് നോക്കി. ആ കണ്ണുകളിൽനിന്നും കണ്ണുനീർ വാർന്നൊഴുകുന്നു. അതുകണ്ട അവന്റെ മനസ്സിനും ഒരു രൂപാന്തരം വന്നതുപോലെ തോന്നി. അവനന്നുവരെ ജീവിച്ചത് ഈശ്വരനെയുംമററും വെറുത്താണ്.

എന്നാലതിനവനെ കുററം പറയേണ്ടതില്ല. അവന്റെയച്ഛനമ്മമാരവന് നല്ലതും തീയതും വേർതിരിച്ച് കാണിച്ചിട്ടില്ല. ദൈവീകപരിജ്ഞാനത്തിലവനെ വളർത്തിയിട്ടില്ല. പണത്തിന്റെ മടിത്തട്ടിലവനെ ലാളിച്ചുവളർത്തി. ചോദിക്കുമ്പോഴൊക്കെ പണം കൊടുത്തു. അതവനെ നാശത്തിന്റെ ഇരുളടഞ്ഞ ഇടനാഴിയിലേക്ക് തള്ളിയിട്ടു.

പ്രാർത്ഥന കഴിഞ്ഞ ബാലനും വൃദ്ധനും തിരിഞ്ഞപ്പോൾ എന്തോ ഓർത്തുകൊണ്ട് നിൽക്കുന്ന അവനെ കണ്ടു. അല്പസമയത്തിനുള്ളിൽ അവനും പരിസരബോധമുണ്ടായി. എന്നാൽ അവർ ചെയ്തതുപോലെ കുരിശു വരയ്ക്കാനറിയില്ലായിരുന്നു.

അവൻ നോക്കുമ്പോൾ നിറഞ്ഞ പുഞ്ചിരിയോടെ ആ വൃദ്ധൻ നില്ക്കുന്നു. അവനെ അകത്തേക്ക് ക്ഷണിച്ചിട്ട് ''നിന്റെ പേരെന്താ കുട്ടി? നീ ഏതാ? എവിടുന്നു വരുകയാ''? എന്നിങ്ങനെ ചോദ്യശരങ്ങളെറിഞ്ഞു.

മുഖമുയർത്തി അവൻ ഉത്തരം പറഞ്ഞു. എന്നാൽ മൂന്നാമത്തെ ചോദ്യത്തിനുത്തരം പറയാൻ

---

പൊതുസദ്യ പ. ബാവാ തിരുമനസുകൊണ്ട് ഉൽഘാടനംചെയ്തു. പള്ളിവികാരി ഫാ. ജോർജ് ചീരൻ സ്വാഗതപ്രസംഗം നടത്തി. സമൂഹത്തിന്റെ റിപ്പോർട്ട് സെക്രട്ടറി റവ. ഫാ. ശാമുവേൽ വായിച്ചു. പ. ബാവാ തിരുമനസുകൊണ്ട് തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ മൂക്കഞ്ചേരിൽ തിരുമേനി ഒരു സാമൂഹികപരിഷ്ക്കർത്താവ് ആയിരുന്നുവെന്നും, ക്രിസ്തുവിന്റെ സുവിശേഷം പ്രവർത്തനങ്ങളിലൂടെ സാക്ഷിച്ച ഒരു വലിയ പുണ്യപിതാവയിരുന്നുവെന്നും ചൂണ്ടിക്കാണിക്കുകയുണ്ടായി. ജീവിതത്തിലെ എല്ലാ നിമിഷങ്ങളും പാവപ്പെട്ടവർക്കുവേണ്ടിമാത്രം ഉപയോഗിക്കാൻ ശ്രമിച്ച ആ പിതാവ് യഥാർത്ഥ ഇടയനായിരുന്നുവെന്ന് പ്രസ്താവിച്ചു. കുരിശിന്റെ പാതയിലൂടെ തിരുമേനി സഞ്ചരിച്ചു. ആ പിതാവിന്റെ മാതൃക പിന്തുടരുവാൻ നമുക്ക് ഇടയാകട്ടെയെന്ന് തിരുമേനി ആശംസിച്ചു. ആശംസാപ്രസംഗത്തിൽ അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമേനി 'മൂക്കഞ്ചേരി തിരുമേനി പാവപ്പെട്ടവരുടെ മെത്രാനായിരുന്നുവെന്നും ആത്മാക്കളെ കുറിച്ച് എരിവുള്ള ഒരു മിഷ്യണറിയും ഇതുവരെയുണ്ടായിട്ടില്ലെന്നും അദ്ദേഹത്തിന്റെ ചുമതല വഹിക്കുന്നതിന് എനിക്ക് ലഭിച്ച അവസരം മഹാഭാഗ്യമാണെന്നും' സ്മരിക്കുകയുണ്ടായി.

റവ. ഫാ. സ്റ്റീഫൻ ഒ.ഐ.സി., റവ. ഫാ. സി. വി. അബ്രഹാം എന്നിവർ ആശംസാപ്രസംഗങ്ങൾ നിർവ്വഹിച്ചു. സ്ലീബാദാസ സമൂഹത്തിന് മുഴുവൻ സമയ പ്രവർത്തകരായി ത്യാഗസന്നദ്ധമായ സേവനത്തിന് ആഗ്രഹിക്കുന്നവർക്ക് അവസരമുണ്ട്. വിശദവിവരത്തിന് എഴുതുക, സെക്രട്ടറി, സ്ലീബാദാസസമൂഹം, കർമ്മേൽ ദയറാ, മുളന്തുരുത്തി. ★

അവൻ വിക്കി. അപ്പോൾ, ''വേണ്ട മകനെ, പറയണ്ട'' എന്നദ്ദേഹം വിലക്കി. അന്നവന്റെ മനസ്സിൽ സന്തോഷത്തിന്റെ ആയിരമായിരം മലരുകൾ ഒന്നിച്ചു വിടർന്നതുപോലെ തോന്നി. വർഷങ്ങൾക്കു മുമ്പ് അപ്ഫനമ്മമാരിൽനിന്ന് കേൾക്കേണ്ടിവന്നത് ശാപവാക്കുകളാണ്. ആദ്യമായി 'മകനെ' എന്ന് വിളിച്ച ആ പിതാവിലവൻ അവന്റെ ഈശ്വരനെ, സ്നേഹപിതാവിനെ കണ്ടു.

അവനവിടൊരിടത്തിരുന്നു. അവന്റെ ഭൂതകാലത്തിന്റെ ഏടുകളിലേക്ക് തിരിഞ്ഞുനോക്കി ചില സംഭവങ്ങൾ പറഞ്ഞു. ''എനിക്കാരുമില്ല, എന്നെ ആരും സ്നേഹിക്കുകയില്ല. ഞാൻ നന്മയെ ത്യജിച്ച് തിന്മയുടെ പാതയിലൂടെ കുറെ സഞ്ചരിച്ചവനാണ്. ഞാൻ പത്താംക്ലാസ്സുവരെ നല്ലവനായിത്തന്നെ ജീവിച്ചിരുന്നു. ബി. എഡ്. വരെ പഠിച്ചു. ഇതിനിടയിൽ അനുകരണങ്ങളിൽ തുടങ്ങിയ ദുശ്ശീലങ്ങൾ എന്നെ ഈവിധമാക്കി. ഞാൻ എന്നെത്തന്നെ മറന്ന് ജീവിച്ചു. ഡാഡി മിൽട്രിയിലായിരുന്നു. വന്നപ്പോൾ മുഴുക്കുടിയനായി. കൂട്ടുകാരാണെന്നെ ദുശ്ശീലങ്ങളിലേക്ക് വഴി തെളിച്ചത്. ഡാഡിയുടെ മദ്യപാനം അധികമായപ്പോൾ ഞാനും ഏതാണ്ടതുപോലെയായി. ഒരു ദിവസം വേറെ നാലു കൂട്ടുകാർ വന്ന് ബോംബെയിലേക്ക് പോകാമെന്ന് പറഞ്ഞു. ഞാൻ വീട്ടിൽ നിന്നും അപഹരിച്ച പണത്തിന്റെ ചെലവിൽ അവരും ബോംബെയിലെത്തി. എന്നാലവർക്ക് ജോലി കിട്ടുമെന്ന് നേരത്തെയറിഞ്ഞിരുന്നു. അങ്ങനെ ഞാനേകനായി. കയ്യിലുള്ള പണം മുഴുവനും തീർന്നു. നാട്ടിലേക്ക് മടങ്ങാമെന്ന് കരുതി ഞാൻ തിരിച്ചു. അങ്ങനെ ഇവിടെയെത്തി''.

ആ വൃദ്ധന് എല്ലാം മനസ്സിലായി. ''നിനക്ക് നല്ലവനാകാൻ മോഹമുണ്ടോ'' എന്ന് അദ്ദേഹം അവനോട് ചോദിച്ചു. അവൻ ആഗ്രഹമുണ്ട്. എന്നാലവനറിയാം ഇനിയും മയക്കുമരുന്ന് വേണമെന്ന് തോന്നുമെന്ന്. എങ്കിലും ഒരു ദൃഢനിശ്ചയത്തോടെ സമ്മതിച്ചപ്പോൾ ആ പിതാവ് അനുതാപത്തിന്റെ സങ്കീർത്തനങ്ങളിലൊന്നെടുത്ത് വായിക്കാൻ പറഞ്ഞു. അവൻ വായിച്ചു. അവന്റെ മനസ്സിലെ മലിനത നീങ്ങിയെന്നവന് തോന്നി.

അന്നു രാത്രി അങ്ങനെ നീങ്ങി. പിറേറദിവസം പുലർന്നു. അവിടെ അന്നത്തേക്ക് ഭക്ഷണത്തിനുള്ള ഒന്നുംതന്നെയില്ലെന്നവന് മനസ്സിലായി. അവന്റെ മനസ്സലിഞ്ഞു. ഞാൻ ചൂളയുടെ അടുത്തേക്ക് പോയി അന്നത്തേക്കൊരു പണികിട്ടി. അന്ന് മുപ്പത്തിയഞ്ച് രൂപാ കിട്ടി. പിറേറദിവസം പണിക്കുപോയി. അങ്ങനെ ആ വൃദ്ധന്റെ ശിക്ഷണത്തിൽ നല്ലവനായി അവൻ ജീവിക്കാനാരംഭിച്ചു.

ദിനങ്ങൾ പോയ് മറഞ്ഞു. ഒരു ദിവസം പണികഴിഞ്ഞ് വന്നപ്പോൾ രാത്രിയായി. പള്ളിയുടെ അടുത്തുകൂടിയാണ് വരുന്നത്. അതിനടുത്താണ് കള്ളുഷാപ്പ്. കൈയ്യിൽ കാശുണ്ട്. കള്ളുഷാപ്പിന്റെ താഴോട്ടുള്ള പടിയിലേക്കവൻ കാലെടുത്തുവെച്ചപ്പോൾ പള്ളിയിലെ ഗായകസംഘത്തിന്റെ മനോഹരമായ ഗാനം മാറെറാലികൊണ്ടു. ആ ഗാനം അവന്റെ സിരാതന്തുക്കളിൽ പുതിയ ഒരു ബോധത്തിന്റെ ഉണർവ് നല്കി. അവൻ എന്നേക്കുമായി ദുശീലങ്ങളോട് വിടപറഞ്ഞു. താഴേ പടിയിലോട്ടു വെച്ച കാൽ പിൻവലിച്ചു. അന്നു സംതൃപ്തിയോടെ അവനുറങ്ങി.

ആ വൃദ്ധന്റെ ഇടവകയിലെ അച്ചന്റെ ശുപാർശപ്രകാരം അവന് ഒരു ഹൈസ്കൂളിൽ ജോലി കിട്ടി. പുകവലിയുടെയും മദ്യപാനത്തിന്റെയും ദുഷിച്ച വശങ്ങളെക്കുറിച്ച് ദൈവത്തിലൂടെ ആളുകളെ ബോധവാന്മാരാക്കി.

അങ്ങനെ ദിനങ്ങൾ കടന്നുപോയി. ഒരു ദിവസം വൃദ്ധൻ പറഞ്ഞു. 'മകനെ, ഇനി നിന്റെ കാലിൽ നില്ക്കാറായി. നീ നല്ലവനായി ഇനിയും നീ നിന്റെ വീട്ടിലേക്ക് പോകണം. നിന്റെ അഛനെ ഇനി നല്ലവനാക്കണം. അതിനുവേണ്ടി നീ പോകണം'.

അവൻ സംശയത്തോടെ പറഞ്ഞു. 'ഡാഡി നല്ലവനാകുമോ'? തീർച്ചയായും. അല്ലെങ്കിൽ നീ തന്നെ നല്ലവനാക്കണം. ദൈവത്തിന്റെ തിരുവചനങ്ങളിലെ സാരാംശങ്ങൾ പറഞ്ഞ് മനസിലാക്കണം'.

പിറേറദിവസം പുലർന്നു. തലേ ദിവസം കാറുകാരനോട് പറഞ്ഞിരുന്നു. അയാൾ കാറുമായി വന്നു. അവനോടൊപ്പം വൃദ്ധനും ബാലനും പുറപ്പെട്ടു. അവർ വീട്ടിലെത്തി.

അവർ ചെന്നപ്പോൾ സിററൗട്ടിൽതന്നെയുണ്ടായിരുന്നു അവന്റെ ഡാഡി. ആ സമയം അയാൾ കുടിച്ചിരുന്നില്ല. നല്ല കോമളനായ ഒരു യുവാവ് കാറിൽനിന്നും ഇറങ്ങിവരുന്നതു കണ്ടപ്പോൾ അദ്ദേഹത്തിനാളെ മനസിലായില്ല. എന്നാൽ ആ സമയം അവിടേക്കു വന്ന അവന്റെ മമ്മിക്ക് അവനെ മനസിലായി. അവർ 'അനുമോനെ' എന്ന് ഉറക്കെ വിളിച്ചുകൊണ്ട് അവന്റെയടുത്തേക്കോടി വന്നു. അവനെ കെട്ടിപ്പിടിച്ചു. ആ സ്നേഹവായ്പിൽ അവന്റെ ഡാഡിക്കും ആളെ മനസിലായി. വൃദ്ധനും ഇറങ്ങിവന്ന് വീട്ടിൽ കയറി. അയാൾ അനുവിന്റെ എല്ലാ കഥകളും അവന്റെ ഡാഡിയോടു പറഞ്ഞു. അയാൾ മകന്റെ മാനസാന്തരത്തിൽ അഭിമാനം കൊണ്ടു. അയാൾ മകന്റെ കാല്പാദങ്ങളിൽ വീണ് 'മകനെ ഈ പാപിയായ അഛനു മാപ്പു തരണെ. ഇതാ ഇന്നു മുതൽ ഞാനും ഒരു നല്ലവനായി ജീവിക്കും എന്ന് സത്യം ചെയ്യുന്നു. ഇനി ജീവിതം യേശുക്രിസ്തുവിന്റെ സുവിശേഷഘോഷണത്തിനുള്ളതാണ്. പാപിയുടെ പ്രാർത്ഥന കേൾക്കുമെന്നരുളിചെയ്തവനാണ് ദൈവം എന്ന് എനിക്കറിയാം' എന്ന് പറഞ്ഞു.

അനു ഡാഡിയെ പിടിച്ചെഴുന്നേല്പിച്ചു. അവർ കെട്ടിപ്പിടിച്ചു. ആ വൃദ്ധനെയും ബാലനെയും തന്റെ വീട്ടിൽ പാർപ്പിക്കാൻ അനു തീരുമാനിച്ചു.



# എം. ജി. ഒ. സി. എസ്. എം. ഓറിയന്റേഷൻ പ്രോഗ്രാം

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സോഫിയാ സെന്ററിൽ നടന്ന ഓറിയന്റേഷൻ പ്രോഗ്രാമിനെക്കുറിച്ച് **അനിൽ ഏലിയാസ്** എഴുതുന്നു

1994 ഏപ്രിൽ 17 ഞായർ സോഫിയ സെന്റർ ഡൈനിംഗ് ഹാൾ. പ്രഭാത ഭക്ഷണത്തിന്റെ സമയം.

കഴിഞ്ഞ എട്ടു ദിവസമായി നടന്ന വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പിനെക്കുറിച്ച് അവലോകനം നടത്തിക്കൊണ്ട് പ്രസംഗിക്കാൻ സഖറിയാ സാർ ആവശ്യപ്പെടുന്നു. അപ്രതീക്ഷിതമായി ലഭിച്ച അവസരം 'എന്തു പറയണം, എങ്ങനെ പറയണം........ഏപ്രിൽ 10 മുതൽ നടന്ന ക്ലാസ്സുകൾ കലാപരിപാടികൾ, ധ്യാനം, വി. കുമ്പസാരം, വി. കുർബാനാനുഭവം ഓരോന്നും മനസ്സിൽ മിന്നി മാഞ്ഞു.

പഴയസെമിനാരിയുടെ പവിത്രമായ മണ്ണിൽ സ്ഥിതി ചെയ്യുന്ന സോഫിയ സെന്ററിൽ ഏപ്രിൽ 10 ഞായറാഴ്ച ക്യാമ്പ് ആരംഭിച്ചു. കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമുള്ള 52 വിദ്യാർത്ഥികൾ എത്തി.

സന്ധ്യയ്ക്ക് ചാപ്പലിൽ സന്ധ്യാനമസ്ക്കാരം. അതിനുശേഷം ഉൽഘാടനസമ്മേളനം. അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്ത, ഷീലാ തോമസ് ഐ. എ. എസ്, റവ. ഫാ. എം. സി. ചെറിയാൻ, മനോജ് വറുഗീസ് എന്നിവർ പ്രസംഗിച്ചു.

8 മണിക്ക് അത്താഴം. അതിനുശേഷം ക്യാമ്പ് ഡയറക്ടർകൂടിയായ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ പ്രാരംഭപ്രഭാഷണം നടത്തി.

പ. പിതാക്കൻമാരുടെയും അഭി: തിരുമേനിമാരുടെയും സാന്നിദ്ധ്യവും സ്നേഹവും അനുഭവിച്ചറിയാൻ അവസരം ലഭിച്ചത് ഈ ക്യാമ്പിന്റെ ഏറ്റവും വലിയ നേട്ടമാണ്. മലങ്കരസഭയുടെ തലവനായ പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവാ ക്യാമ്പ് സന്ദർശിച്ച് ഞങ്ങളോടൊത്ത് ആഹാരം കഴിക്കുകയും ഫോട്ടോയ്ക്കു ഇരിക്കുകയും ചെയ്തു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ ഞങ്ങൾ ദേവലോകത്ത് പോയി കണ്ട് അനുഗ്രഹം വാങ്ങി. ലോകപ്രശസ്ത വേദശാസ്ത്ര പണ്ഡിതനായ അഭി: പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുമായി ഞങ്ങൾ ഒന്നരമണിക്കൂറോളം ചിലവഴിച്ചു ഞങ്ങൾ പല വിഷയത്തിലുള്ള ചോദ്യങ്ങൾ ചോദിച്ചു. എല്ലാത്തിനും തിരുമേനി ഉത്തരവും മറുപടിയും നൽകി. അഭി: ഗീവറുഗീസ് മാർ ഇവാനിയോസ് തിരുമേനിയെയും ഞങ്ങൾ സന്ദർശിച്ചു. വിശേഷങ്ങൾ ചോദിച്ചിട്ട് തിരുമേനി എല്ലാവർക്കും 'ദിൽകുശ്' നൽകി.

മാർത്തോമ്മാ സഭയിലെ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി വളരെ രസകരമായി ക്ലാസ് എടുത്തു.

പലരും ക്യാമ്പിൽ ക്ളാസുകൾ എടുത്തു. റവ: ഡോ. ജേക്കബ് കുര്യൻ, റവ. ഫാ. എം. സി. ചെറിയാൻ, റവ: ഡീക്കൻ ജേക്കബ് മാത്യു തുടങ്ങിയവർ ബൈബിൾ സംബന്ധവും സഭാ സംബന്ധവുമായ ക്ലാസുകൾ എടുത്തു. എം, സി, സ്കറിയ (മലയാളം), കെ. എം. മാത്യു (ഫിസിക്സ്) കെ. കെ എബ്രഹാം (ഹിന്ദി) എസ്. പി. ഉണ്ണികൃഷ്ണൻ നായർ (ഇംഗ്ലീഷ്), മേരിയസ് സ്ലീബാ (ഗണിതശാസ്ത്രം), മറിയാമ്മഡാനിയേൽ (സാമൂഹ്യശാസ്ത്രം), തോമസ് ജോൺ (ജീവശാസ്ത്രം) എന്നിവർ ക്ലാസ് എടുത്തു.

പ്രൊഫ: ടൈറസ്‌വർക്കി പെരുമാറ്റ മര്യാദകളെപ്പററിയും, റവ. ഡോ. ടി. ജെ. തോമസ് പരീക്ഷയ്ക്കുള്ള ഒരുക്കത്തെക്കുറിച്ചും, ശ്രീ. അലക്സാണ്ടർ ജേക്കബ് ഐ. പി. എസ്. വ്യക്തിത്വവികസനത്തെക്കുറിച്ചും ക്ലാസ് എടുത്തു. ഓർമ്മശക്തിക്കു ചില സൂത്രങ്ങളെക്കുറിച്ച് ചെറിയാൻ വറുഗീസും കടമകളെയും അവകാശങ്ങളെയും കുറിച്ച് അഡ്വ. അലക്സ് ജോർജജും, പ്രഭാഷണകലയെക്കുറിച്ച് പ്രൊഫ: ജോസഫ് കെ. അലക്സാണ്ടറും ക്ളാസ് എടുത്തു.

സ്വാശ്രയത്തിന്റെ രഹസ്യങ്ങളെക്കുറിച്ച് അഭി: പൗലോസ് മാർ പക്കോമിയോസ് തിരുമേനി, വി. കെ. ബി. നായർ, ഡോ. അലക്സാണ്ടർ തോമസ് എന്നിവർ സംസാരിച്ചു.

ഫാ. എം. പി. ജോർജ്, ഡീക്കൻ കോശി മാത്യു, ഡീക്കൻ ജേക്കബ് പണിക്കർ, ഡീക്കൻ വിൽസൺ തുടങ്ങിയവർ ഗാനപരിശീലനത്തിന് നേതൃത്വം നൽകി.

'അൻപത്തിയൊന്ന് സുഹൃത്തുക്കളാണ്' ക്യാമ്പിൽ ലഭിച്ച നേട്ടം. ഞങ്ങൾ ഒരുമിച്ചു ഭക്ഷണം കഴിക്കുകയും, പഠിക്കുകയും, കളിക്കുകയും ചെയ്തു. പല മത്സരങ്ങൾ നടത്തി അതിലും രസം 'വിനോദവേള'യായിരുന്നു. പരസ്പരം കളിയാക്കുകയും തമാശകൾ പറയുകയും ചെയ്തത് ആരും മറക്കുകയില്ല.

ക്യാമ്പിന്റെ ഭാരവാഹികളായ ഫാ. ജോൺ തോമസ്, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, കെ. സി. സഖറിയ, എ. എൻ. തോമസ്, റോയ് ജോൺ, കുഞ്ഞുമോൻ വാരിക്കാട്ട് തുടങ്ങിയവർ ഞങ്ങളോടൊപ്പം താമസിക്കുകയും ഞങ്ങ

(ശേഷം 27-ാം പേജിൽ)

## പുസ്തകപരിചയം:

# ഇതാ നിന്റെ അമ്മ

ഗ്രന്ഥകർത്താവ്: പോൾ സിനിരാജ്

പ്രസാധകർ; ബസീലിയാ ബുക്സ്
ദേവലോകം, കോട്ടയം—686038

വില: 10 രൂപാ.

മലങ്കരസഭാമിഷനറി പോൾ സിനിരാജിന്റെ 'ഇതാ നിന്റെ അമ്മ' എന്ന പുസ്തകം വി. കന്യകമറിയാമിന് ക്രിസ്തീയസഭയിൽ ഉള്ള സ്ഥാനത്തെപ്പററിയും ക്രൈസ്തവജീവിതത്തിൽ ഉള്ള സ്വാധീനശക്തിയെപ്പററിയും വ്യക്തമായി പ്രതിപാദിക്കുന്ന ഒന്നാണ്. വി. കന്യകമറിയാമിന് ക്രൈസ്തവജീവിതത്തിൽ ഉള്ള സ്ഥാനത്തെപ്പററി ആർക്കും തർക്കമില്ല. 'ശുദ്ധീകരിക്കപ്പെട്ട ശുദ്ധിമതി' എന്ന വിശേഷണം സഭാപിതാക്കന്മാർ മറിയാമിന് നൽകിയിരിക്കുന്നു. ദൈവം മനുഷ്യനായി പിറക്കുവാൻ തെരഞ്ഞെടുത്തത് ആ കന്യകയുടെ ഗർഭപാത്രമാണ് എന്നത് മറിയാമിന്റെ മഹത്വത്തിന് തെളിവാണ്.

വി. കന്യകമറിയാമിന്റെ ജീവിതത്തിന് സ്വന്തമായ ഒരു ഭാഷ്യം ചമച്ചിരിക്കുകയാണ് ഈ ഗ്രന്ഥത്തിൽ. ഗ്രന്ഥകാരൻ ഇങ്ങനെ പറയുന്നു: ''വി. കന്യകമറിയം ശുദ്ധീകരിക്കപ്പെട്ട ശുദ്ധിമതി എന്നു വിളിക്കപ്പെടുന്ന രഹസ്യം, മാതാവിന്റെ കന്യാത്വം, മഹിമയേറിയ വാങ്ങിപ്പ്, മദ്ധ്യസ്ഥത ചെയ്യുവാൻ മാതാവിനുള്ള അവകാശം ഈവക വിഷയങ്ങളെക്കുറിച്ച് തിരുവെഴുത്തുകളിൽക്കൂടി ഗ്രഹിപ്പിച്ചു തരണമേയെന്ന് ദൈവസന്നിധിയിൽ നിരന്തരം പ്രാർത്ഥിച്ചതിന്റെ ഫലമായിട്ടാണ് ഇപ്രകാരം ഒരു പുസ്തകം രചിക്കുവാൻ ഇടയായത്''.

'കന്യകമറിയാമിൽനിന്നു ശരീരിയായി,' 'ഇതാ ഞാൻ കർത്താവിന്റെ ദാസി', 'എന്റെ കർത്താവിന്റെ മാതാവ്', 'ശിശുവിനെ അമ്മയോടുകൂടെ കണ്ടു', 'സ്ത്രീയേ എനിക്കും നിനക്കും എന്ത്?' 'ഇതാ നിന്റെ അമ്മ' 'നിത്യകന്യക', 'യേശുവിന്റെ സഹോദരങ്ങൾ ആര്?' 'മാതാവിന്റെ സാദൃശ്യങ്ങൾ തിരുവെഴുത്തിൽ' 'മഹിമയേറിയ വാങ്ങിപ്പ്' എന്നിങ്ങനെ പത്ത് അദ്ധ്യായങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളത്. സാമാന്യ വായനക്കാർക്ക് മനസ്സിലാകുന്ന വിധത്തിൽ ലളിതമായ ഭാഷാശൈലിയാണ് ഉപയോഗിച്ചിരിക്കുന്നത്. ഇത് വായന സുഗമമാക്കുന്നതിന് സഹായിക്കുന്നു.

കന്യകമറിയാമിന്റെ ജീവിതത്തെക്കുറിച്ചും ക്രൈസ്തവജീവിതത്തിൽ കന്യകമറിയാമിനുള്ള സ്ഥാനത്തെപ്പററിയും മനസ്സിലാക്കുന്നതിന് ഈ ഗ്രന്ഥം ഉപകരിക്കും. അവതാരികയിൽ നി

## പത്രാധിപർക്കുള്ള കത്ത്

ഫെബ്രുവരി ലക്കം സഭാമാസികയിൽ 'മറുഭാഷ അഥവാ അന്യഭാഷാവരം' എന്ന ശീർഷകത്തിൽ ഉണ്ടായിരുന്ന ലേഖനം വായിച്ചു. വേദപുസ്തകത്തിൽ രണ്ട് പ്രത്യേക സന്ദർഭങ്ങളിൽ മാത്രമേ അന്യഭാഷ സംസാരിച്ചതായി കാണുന്നുള്ളു' വെന്ന് ലേഖനത്തിൽ മൂന്നു പ്രാവശ്യം പറഞ്ഞിട്ടുണ്ട്. പെന്തിക്കോസ്തി ദിവസവും കൊർണേലിയോസിന്റെ ഭവനത്തിൽവച്ചും ഉണ്ടായ സന്ദർഭങ്ങളാണ്. അതുമാത്രമേയുള്ളുവെന്നാണ് ലേഖനത്തിൽ പറഞ്ഞിരിക്കുന്നത്.

എന്നാൽ അതുകൂടാതെ ഒരു പ്രാവശ്യംകൂടി അന്യഭാഷ ഉണ്ടായതായി വേദപുസ്തകത്തിൽ പറയുന്നുണ്ട് അത് സ്നാപക യോഹന്നാന്റെ ശിഷ്യന്മാരെ വി. പൗലൂസ് സ്നാനപ്പെടുത്തിയപ്പോഴായിരുന്നു. ഏഷ്യാമൈനറിന്റെ പടിഞ്ഞാറുഭാഗത്ത് സ്ഥിതിചെയ്യുന്ന എപ്പേസൂസിലെ ഈ പ്രത്യേകസംഘം പലസ്തീനിലെ അത്ഭുതങ്ങളും അടയാളങ്ങളും ഒന്നും കേട്ടിരുന്നില്ല. അർത്തമീസ് ദേവിയുടെ മഹാക്ഷേത്രം അവിടെയായിരുന്നു. വി. സഭയ്ക്ക് അവിടെയൊരു പ്രവേശനം ലഭിപ്പാൻവേണ്ടി അവർക്ക് അത്ഭുതങ്ങളും അടയാളങ്ങളുമായി മറുഭാഷ ഉണ്ടായി. ഇത് അപ്പോ. പ്രവർത്തികൾ 19: 6—ൽ പറഞ്ഞിരിക്കുന്നു. 'പൗലൂസ് അവരുടെമേൽ കൈയ്‌വച്ചു. ഉടൻ പരിശുദ്ധാത്മാവ് അവരിലേക്ക് ഇറങ്ങുകയും അവർ അന്യഭാഷകളിൽ സംസാരിക്കയും പ്രവചിക്കുകയും ചെയ്തു'.

ഇങ്ങനെ മൂന്നു പ്രാവശ്യമാണ് അന്യഭാഷ സംസാരിച്ചതായി വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്നത്.

ഫാ. കെ. ഗീവർഗീസ്, അഞ്ചൽ

---

യുക്ത കാതോലിക്കാ അഭി: തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: 'പരിശുദ്ധസഭ പഠിപ്പിക്കുന്ന ഏററവും പ്രധാനമായ സത്യമാണ്. വി. കന്യകമറിയാം ദൈവപുത്രന്റെ മാതാവാണെന്നും അത് പൂർണ്ണമായും വേദാനുസരണമാണെന്നും ഉള്ളത്. ഈ സത്യവിശ്വാസം വികലമായ രീതിയിൽ പഠിപ്പിച്ച് പരിശുദ്ധ മാതാവിന് കർത്താവുതന്നെ കൊടുത്തിരിക്കുന്ന സ്ഥാനം എത്ര വലിയതാണെന്നു മനസിലാക്കാത്ത ക്രിസ്ത്യാനികളുടെ എണ്ണമാണ് ഇക്കാലത്ത് ഏറെ വർദ്ധിച്ചിരിക്കുന്നത്. ഇങ്ങനെ പരിശുദ്ധ മാതാവിനെ നിസ്സാരയായി കരുതുന്നവരെ സത്യമായതു ബോദ്ധ്യപ്പെടുത്താൻ പോൾ സിനിരാജിന്റെ 'ഇതാ നിന്റെ അമ്മ' എന്ന പുസ്തകം തീർച്ചയായും സഹായിക്കുമെന്നതിനു സംശയമില്ല''

ജേക്കബ് എബ്രഹാം,
മണ്ണുമ്മൂട്

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 48 | പാഠം 53 |
|---|---|
| ആപ്പ: പ്രവർത്തികം 8–12 | ഗലാത്യർ, എഫേസ്യർ |
| വിജയിയുടെ പേരും വിലാസവും:– | പ്രവേശന ഫാറം |
| പേര്: Saramma Thomas | പേര്: |
| വിലാസം: 6' Daze, Chincholi Malad (W) Bombay–64 | വിലാസം; |
| ഭദ്രാസനം: Bombay | ഭദ്രാസനം: |
| രജി. നമ്പർ 3,99 | രജി: നമ്പർ: |
| | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 48 (അപ്പ. പ്രവ. 8–12)

1. ദൈവസന്നിധിയിൽ നേരുള്ള ഹൃദയം 8:21
2. അപ്പസ്തോലന്മാർ (പത്രോസ്, യോഹന്നാൻ) 8:24
3. എത്യോപ്യൻ ഷണ്ഡൻ 8:28
4. നീ വായിക്കുന്നത് ഗ്രഹിക്കുന്നുവോ 8:30
5. ഷണ്ഡന്റെ തേര് 8:40
6. ശൗൽ 9: 2
7. ശൗൽ 9:12
8. ശൗൽ 9:16
9. തബീഥ 9:36
10. ശൗൽ 9:25
11. കൊർന്നല്യോസ് 10:2
12. ദൈവത്തെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവൻ 10:35
13. കൊർന്നല്യോസിന്റെ ഭവനക്കാർ 10:44
14. നല്ല മനുഷ്യനും പരിശുദ്ധാത്മാവിലും വിശ്വാസത്തിലും നിറഞ്ഞവൻ 11:24
15. ക്രിസ്ത്യാനികൾ 11:26
16. യഹൂദ്യയിൽ പാർക്കുന്ന സഹോദരന്മാരെ പ്രാപ്തിപോലെ സഹായിക്കുക 11:29
17. യോഹന്നാന്റെ അമ്മയുടെ ഭവനം (മർക്കോസിന്റെ) 12:12
18. യാക്കോബിനെ 12:17
19. ഹെരോദാവ് 12:23
20. ബർന്നബാസ്–പ്രബോധനപുത്രൻ, യൗസേഫ്
    മർക്കോസ്, യോഹന്നാൻ
    ശൗൽ, പൗലോസ്

## പാഠം 53 ഗലാത്യർ, എഫേസ്യർ

1. മനുഷ്യനിൽനിന്നല്ല മനുഷ്യനാലുമല്ല അപ്പസ്തോലനായത് ആര്
2. ശപിക്കപ്പെട്ട സുവിശേഷകൻ ആര്?
3. ക്രിസ്തുവിന്റെ ദാസനാകുവാൻ എന്തു ചെയ്യണം.
4. ജാതികളുടെ അപ്പസ്തോലൻ.
5. കേഫാവുമായി 15 ദിവസം പാർത്തവൻ.
6. സഭയുടെ തൂണുകളായി അറിയപ്പെട്ടവർ.
7. കൂട്ടായ്മയുടെ വലങ്കൈ തന്നവരുടെ ഉപദേശം എന്ത്.
8. വിശ്വാസിയായി അബ്രഹാമിനോടുകൂടെ അനുഗ്രഹിക്കപ്പെടുന്നവർ.
9. സ്നാനം ഏൽക്കുന്നതിന്റെ ഉദ്ദേശം.
10. വാഗ്ദത്തത്താൽ ജനിച്ച മകൻ.
11. ന്യായപ്രമാണം മുഴുവൻ അടങ്ങിയിരിക്കുന്ന ഏക വാക്യം.
12. യേശുവിന്റെ ചൂടടയാളം ശരീരത്തിൽ വഹിക്കുന്നവൻ.
13. എല്ലാററിലും എല്ലാം നിറക്കുന്നവന്റെ നിറവ് എന്ത്.
14. ഭവനത്തിൽ ക്രിസ്തുയേശുവിന്റെ സ്ഥാനം
15. ക്രിസ്തു എങ്ങനെ ഹൃദയത്തിൽ വസിക്കും.
16. എങ്ങനെയുള്ള പുതുമനുഷ്യനെ ധരിക്കണം.
17. വെളിച്ചത്തിന്റെ ഫലം എന്ത്.
18. ദൈവത്തിന്റെ സർവായുധവർഗം എന്തിനായി ധരിക്കണം.

19. വാഗ്ദത്തത്തോടുകൂടിയ ആദ്യ കല്പന ഏത്.

20. കർത്താവിൽ വിശ്വസ്ത ശുശ്രൂഷകൻ.

പാഠം 48–ന്റെ ഉത്തരം വിജയികളുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും താഴെ ചേർക്കുന്നു. ചെറിയ പുസ്തകങ്ങളാകയാൽ ഒന്നു രണ്ടു പുസ്തകങ്ങൾ പാഠഭാഗത്തിൽ ചേർത്തിരിക്കുന്നു. ശ്രദ്ധിച്ച് ഉത്തരം തയ്യാറാക്കുമെന്നു വിശ്വസിക്കുന്നു. അനേകം ചോദ്യങ്ങളിൽ ചിലതുമാത്രം കൊടുത്തിരിക്കുന്നു. പ്രാർത്ഥനയോടെ പഠിക്കുമല്ലോ.

അഴിമതി നിറഞ്ഞ ലോകം. അഴിമതിയിലൂടെ എല്ലാം നേടാം എന്ന വിശ്വാസം. അതിനുള്ള ഒരുക്കം എവിടെയും കാണാം. ലോകത്തെ പുളിപ്പിക്കേണ്ട ക്രിസ്ത്യാനിക്കും കാരമില്ലാത്ത അവസ്ഥ അഴിമതിയിലൂടെ നേടുന്നു. വിശ്വാസവും വിനയവും വിശുദ്ധിയും നിറഞ്ഞ മാതാവിനെ ദൈവം തിരഞ്ഞെടുത്തു. ആഗസ്റ്റ് 1–15 വരെയുള്ള നോമ്പ് ഭക്തിയോടെ ആചരിക്കുക. വിശ്വാസത്തിലും വിനയത്തിലും വിശുദ്ധിയിലും നിറയാം. നശിക്കുന്നതിനെ സംരക്ഷിക്കുവാനുള്ള വ്യഗ്രത നാശത്തിലെത്തിക്കുന്നു. മരണമില്ലാത്തവനെ വഹിച്ച മാതാവിനെപ്പോലെ നമുക്കും പറയാം. അവിടുത്തെ വാക്കുപോലെ ഭവിക്കട്ടെ. മരണസമയത്തും ഞങ്ങൾക്കായി പ്രാർത്ഥിക്കാൻ അപേക്ഷിക്കാം. പ്രത്യേകിച്ച് പ്രാർത്ഥനയിൽ ഓർക്കേണ്ടവരെയെല്ലാം മദ്ധ്യസ്ഥതയായി അർപ്പിക്കാം. മാതാവിന്റെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ.

പാഠം 53 ന്റെ ഉത്തരം അടുത്ത മാസം 20–നു മുമ്പായി **Bible Padanam Lesson 53 c/o Fr: M. C. Cherian, Orthodox Student Centre Trivandrum–1 695001** എന്ന വിലാസത്തിലയയ്ക്കുക.

## പാഠം 48.

## ശരി ഉത്തരം അയച്ചുതന്നവർ

1. സാറാമ്മ തോമസ്, മലാട്
2. തങ്കമ്മ ഈപ്പൻ, നിരണം
3. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
4. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
5. ജയാകോശി, അഹമ്മദബാദ്
6. തോമസ്കുട്ടി, പത്തനാപുരം
7. അച്ചാമ്മ പീറ്റർ; വാഴൂർ
8. എം. സി. ജോർജ്, അന്ധേരി
9. സാറാമ്മ ചെറിയാൻ, മലാട്
10. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
11. റെജി മാത്തു, ചുങ്കത്തറ
12. സൂസൻ സഖറിയ, തുമ്പമൺ
13. മറിയാമ്മ അലക്സ്, കവിയൂർ
14. V. I. വിത്സൻ, കുറമ്പാല
15. കെ. സി. ജോർജ്, പെങ്ങാമുക്ക്
16. P. M. ചാക്കോ, കിടങ്ങന്നൂർ
17. സുജ ജോർജ്, നാരങ്ങാനം
18. പൊന്നമ്മ തോമസ്, അഹമ്മദബാദ്
19. ലില്ലി മാത്യു, കനകപ്പലം
20. പി. സി. ചെറിയാൻ, കോയിപ്രം
21. ഏലിയാമ്മ മാത്യു, എടപ്പള്ളി
22. സൂസൻ ചാക്കോ, കുമളി
23. കെ. എം. തോമസ്, മദ്രാസ്
24. കെ. സി. ഏലിസബേത്ത്, കൊച്ചി
25. അനിൽ പുന്നൂസ്, വി. പട്ടണം
26. ജോഷി ജോൺ, മണപ്പള്ളി
27. മോളിമാത്യു, നാരങ്ങാനം
28. സാറാമ്മ ജോൺ, പെരുമ്പായിക്കാട്
29. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
30. കോശിമത്തായി, റാന്നി
31. ആലീസ് ജോസഫ്, പാലക്കുഴ
32. മേരി ചാക്കോ, കൊററനാട്
33. ഡെയ്സി മാത്യു, കോന്നി
34. മാത്യുവറുഗീസ്, സീതത്തോട്
35. ബേബി മോനച്ചൻ, ചേപ്പാട്
36. വിനോദ് ജോർജ്, ആറാട്ടുപുഴ
37. സണ്ണിജോർജ്, മാലക്കര
38 ഓമന ചാക്കോ, മറിയത്തുരുത്ത്
39. ജോളി വറുഗീസ്, മരത്തുംകോട്
40. ശാന്തമ്മ ജോസഫ്, കാസർഗോഡ്
41. ജേക്കബ് ജോർജ്, തിരുമൂലപുരം
42. ഗ്രേസിവറുഗീസ്, റായ്പൂർ
43. അലക്സ് മാത്യു, കല്ലോലം
44. അച്ചാമ്മ വറുഗീസ്, മൈലപ്ര
45. P. S ഈപ്പൻ, കടമ്പാ
46. മറിയാമ്മ വറുഗീസ്, ആനിക്കാട്
47. ഷാബുവറുഗീസ്, മൈലപ്ര
48. സാബുജോർജ്, കടമ്മനിട്ട
49. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
50. ലിജി എൽസാ മാത്യു, അയിരൂർ (N)
51. അനി ജോർജ്, ആർത്താറ്റ്
52. തങ്കമ്മ ഏബ്രഹാം, കോടുകുളഞ്ഞി
53. പൗലോസ് Z ഒററയ്ക്കൽ
54. ഏലിയാമ്മ വറുഗീസ്, നെടുമാവ്
55. ജിജി കോശി, കിരത്തൂം
56. C. I. ഉണ്ണൂണ്ണി, വികാസപുരി (ND)
57. ചിന്നമ്മ ജോൺ, ഉളനാട്
58. മേരിക്കുട്ടി ബേബി, കടലാട്
59. സീനാ വറുഗീസ്, പുത്തൻകാവ്
60. പേരില്ല, മൈലപ്ര
61. അനിൽ കോട്ടപ്പുറത്ത്, കൂടൽ
62. ലീലാമ്മ ജേക്കബ്, പുന്നവേലി
63. സിബിൻ മോഹൻ, ചിററഞ്ഞൂർ
64. റേച്ചൽ ചാക്കോ, ആനിക്കാട്
65. ലാലി വത്സൻ, താന
66. സൂസൻ ജേക്കബ്, പങ്ങട
67. തോമസ് മാത്യു, കല്ലിശ്ശേരി
68. K. M. ചെറിയാൻ, സാഗർ
69. മറിയാമ്മ കുര്യൻ, കടൽമാട്
70. പെണ്ണമ്മ ജോൺ, പട്ടാഴി
71. അച്ചാമ്മ വറുഗീസ്, മുണ്ടിയപ്പള്ളി ★

## വേഷം പലവിധം സഭയിൽ സുലഭം

(17-ാം പേജിൽനിന്നും തുടർച്ച)

അർഹരായവർക്ക് ആവശ്യപ്പെടാതെ തന്നെ ഈ 'അൽമത്തികാപ്പ' അണിയിച്ചിട്ടുള്ളതു വിസ്മരിക്കുന്നില്ലെങ്കിലും 'നടു വളഞ്ഞുനിന്നു ചോദിച്ചു വാങ്ങിയവരും നട്ടെല്ലില്ലാതെ ചോദിപ്പിച്ചു വാങ്ങിയവരുമാണ് മുന്തിയ പങ്കും. 'സൗജന്യമായി ലഭിച്ച ഈ നൽവരം' ചോദിക്കുന്നവർക്കു കൈകൊടുക്കുവാൻ മടിക്കാത്ത 'പിതാക്കന്മാരുടെ' നിസഹായതയിൽ സഹതാപമേയുള്ളു. അവർ 'ഭയത്തോടും വിറയലോടുംകൂടിയാണ്' ഇതു നൽകുന്നത്. ആർക്കെങ്കിലും ഇതു നിഷേധിച്ചാൽ വരാനിരിക്കുന്ന കത്തുകളെക്കുറിച്ചും 'കുത്തുകളെക്കുറിച്ചും 'കത്തിക'ളെക്കുറിച്ചും അവർ അതീവ ബോധവാന്മാരാണ്. കത്തുകളുടെയും 'കല്പന'യുടെയും കലാശപ്പടയുടെയും ഘോഷയാത്രയുമായി കോർ എപ്പിസ്കോപ്പാ സ്ഥാനത്തിനു കച്ചകെട്ടി ഇറങ്ങിയ ഒരു കത്തനാർക്കു അതു കൊടുക്കേണ്ട പ്രധാന പുരോഹിതൻ മടിച്ചും അറച്ചും നിൽക്കുകയും ഒടുവിൽ കൊടുക്കാതെ ഇരിക്കുകയാണ് ഉത്തമമെന്നു ഉറച്ചു തീരുമാനിക്കുകയും ചെയ്തു. ആ കത്തനാർ 'കുത്തനാരായി' മാറാൻ ഏറെനേരം വേണ്ടിവന്നില്ല. ആ പരിശുദ്ധ പിതാവിനെ തേജോവധം ചെയ്യാൻ ഒരു പതിററാണ്ടു മുമ്പു വിശ്വാസസംരക്ഷണത്തിന്റെ പോരാളിയും പാരമ്പര്യ പരിരക്ഷകനുമായി പ്രത്യക്ഷപ്പെട്ട് ആ കശീശാ ഉണ്ടാക്കിയ 'കശപിശാ'യുടെയും എടുത്ത ഉഗ്രൻ' അടവുകളുടെയും അടിസ്ഥാനം എന്തിനാണെന്നു അറിയാവുന്നവർ അംഗുലീപരിമിതമായി ഇന്നും അവശേഷിക്കുന്നു. എപ്പിസ്കോപ്പായെ മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കണമെന്നാണല്ലോ ഭരണഘടന അനുശാസിക്കുന്നത്. കോർ എപ്പിസ്കോപ്പാ സ്ഥാനം നാട്ടിലും വീട്ടിലുമുള്ള നാലുപേർഅറിഞ്ഞും അവരോടു ആരാഞ്ഞും മാത്രമേ കൊടുക്കാവൂ എന്നൊരു ധാരണ വന്നാൽ 'അഹമഹമിമായ' അരമനകളുടെ അരികുചേർന്നു അണയുന്ന പലരും ആരും അറിയാതെ അപ്രത്യക്ഷമാകും.

പറഞ്ഞുവന്നപ്പോൾ പറയാൻ വന്ന കാര്യം വിട്ടുപോയി. വേഷമാണല്ലൊ വിഷയം. കോർ എപ്പിസ്കോപ്പന്മാരുടെ എണ്ണം പെരുകുന്നതുകൊണ്ടാവും പല വേഷത്തിലും നിറത്തിലും പൊക്കത്തിലും ഇവർ പ്രത്യക്ഷപ്പെടുന്നത്. ഇവരിൽ പലരുടെയും തൊപ്പിയുടെ സ്ഥാനം 'മുടി' കൈയ്യടക്കിയതായി തോന്നുന്നു. സാക്ഷാൽ മുടിയായ തലമുടിയല്ല. മേല്പട്ടക്കാരുടെ മുടിപോലിരിക്കുന്ന മുടി. (മൂഡുപോലെ മാറുന്ന മുടി). ചുവന്ന കുപ്പായത്തിന്റെ കഥ വേറെ. അപകട സൂചനയായ റെഡ് ലൈററിനെ വെല്ലുന്ന കളറാണു പലർക്കും പ്രിയം. കോർ എപ്പിസ്കോപ്പാ ചുവന്ന കുപ്പായമല്ല, ഊത (Violet) കുപ്പായം ധരിക്കണമെന്നാണു ക്രമത്തിൽ. അരപ്പട്ടയുടെ വീതിയുടെയും കറുത്ത കുപ്പായത്തിന്റെ ബോർഡറിന്റെയും സ്വർണ്ണക്കുരിശിന്റെ വലിപ്പത്തിന്റെയും കാര്യം പറയാറില്ല. ഒന്നുമില്ലെങ്കിൽ, പൊതുനിരത്തുകളിലും പൊതുവേദികളിലും പ്രത്യക്ഷപ്പെടുമ്പോഴെങ്കിലും ഇവരെല്ലാം ഒരേ സ്ഥാനത്തിന്റെ വിവിധ 'പതിപ്പു'കളാണെന്നു അറിയത്തക്കവണ്ണമുള്ള വേഷം ധരിച്ചിരുന്നുവെങ്കിൽ എന്നാഗ്രഹിച്ചുപോകുന്നു.

കൂട്ടത്തിൽ കോർ എപ്പിസ്ക്കോപ്പാ സ്ഥാനം കൊതിച്ചിരിക്കുന്ന 'കൊച്ചച്ചന്മാരോടും' 'കൊച്ചു' വല്യച്ചന്മാരോടും ഒരു വാക്ക്. വന്ദ്യ പിതാക്കന്മാരെ 'കൊച്ചാക്ക'ത്തക്കവണ്ണം ഈ സ്ഥാനത്തിനു കച്ചകെട്ടി ഇറങ്ങരുത്. പിതാക്കന്മാരെ 'കൊച്ചാക്കു'മ്പോൾ സഭയാണു കൊച്ചാകുന്നത്. കൊടുക്കുന്നവരും വാങ്ങുന്നവരും ഇനിയെങ്കിലും അതു മറക്കാതിരുന്നുവെങ്കിൽ!

## വിദ്യാർത്ഥിപ്രസ്ഥാനത്തോട് കടപ്പാട്

(23-ാം പേജിൽനിന്നും തുടർച്ച)

ളെ നയിക്കുകയും ചെയ്തു. പെൺകുട്ടികൾ മാത്രം സ്ററാഫ് ക്വാർട്ടേഴ്സിൽ താമസിച്ചു. സിസ്ററർ മറീനയാണ് അവരോടൊപ്പം ഉണ്ടായിരുന്നത്.

ശനിയാഴ്ച പഴയസെമിനാരി ചാപ്പലിൽ ഞങ്ങൾ അഭി: പൗലോസ് മാർ പക്കോമിയോസ് തിരുമേനിയുടെ ധ്യാനപ്രസംഗം കേട്ടു. അവിസ്മരണീയമായ ഒരു അനുഭവമായിരുന്നു ഞങ്ങളുടെ ആദ്യകുമ്പസാരം.

ഞായറാഴ്ച വി. കുർബാന അനുഭവിച്ചു.

സമാപനസമ്മേളനത്തിൽ പൗലോസ് മാർ പക്കോമിയോസ് തിരുമേനി, നടുവട്ടം സത്യശീലൻ, ഫാ. ജോൺ തോമസ്, ഫാ. എം. ഒ. ജോൺ തുടങ്ങിയവരും ക്യാമ്പിലെ വിദ്യാർത്ഥി പ്രതിനിധികളും സംസാരിച്ചു.

ഭക്ഷണം കഴിഞ്ഞ് ഞങ്ങൾ വിടവാങ്ങി, ഇനി 1995 ഏപ്രിൽ മാസം പോസ്ററ് എസ്. എസ്. എൽ.സി. ഓറിയൻറേഷൻ ക്യാമ്പിൽ ഒത്തുചേരാമെന്ന പ്രതീക്ഷയോടെ. 

# വാർത്തകളും കുറിപ്പുകളും

## ഹഗിയോസ് ഗ്രന്ഥാവലി പ്രകാശനം ചെയ്തു

ഓർത്തഡോക്സ് സഭയിലെ പ്രശസ്ത പ്രഭാഷകനും ഗ്രന്ഥകാരനുമായ ഫാ. കെ. എൽ. മാത്യു വൈദ്യൻ (പ്രിൻസിപ്പാൾ, സെൻറ് പോൾസ് മിഷൻ സെൻറർ, മാവേലിക്കര–3) എഴുതിയ 17 ഗ്രന്ഥങ്ങൾ പ. കാതോലിക്കാബാവാ പ്രകാശനം ചെയ്തു. ഹഗിയോസ് പബ്ളിക്കേഷൻസ് പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥങ്ങൾ കോട്ടയം MGOCSM ബുക്ക്ഷോപ്പ്, വൈദികസെമിനാരി ബുക്ക്ഷോപ്പ്, എം. ഡി. സെൻററിലെ ഓർത്തഡോക്സ് ബുക്ക്സെൻറർ, മാവേലിക്കര സെൻറ് പോൾസ് ബുക്ക്ഡിപ്പോ, തിരുവല്ലാ സി. എൽ. എസ്. എന്നിവിടങ്ങളിൽ ലഭിക്കും. ഗ്രന്ഥകർത്താവിൽനിന്ന് നേരിട്ട് വാങ്ങിയാൽ 20 ശതമാനം കമ്മീഷൻ. 320 രൂപയുടെ 17 പുസ്തകങ്ങൾ 250 രൂപായ്ക്ക് ലഭിക്കും. വിലാസം-ഫാ മാത്യു വൈദ്യൻ, കരിപ്പോട്ടു കിഴക്കടത്ത്, തഴക്കര P. O. മാവേലിക്കര–690102 ഫോൺ 36096.

പൗരസ്ത്യ ആദ്ധ്യാത്മികതയുടെ വിശകലനമടങ്ങിയ ഹഗിയോസ് ഗ്രന്ഥങ്ങൾ താഴെപ്പറയുന്നവയാണ്: വിശ്വാസപാഠങ്ങൾ, ശുഭചിന്തകൾ, നിരപ്പിന്റെ ദൈവശാസ്ത്രം, പ്രകാശവലയം, ആദ്ധ്യാത്മികതയും സാമൂഹിക പ്രതിബദ്ധതയും, റഷ്യയിൽ രണ്ടുവർഷം, സത്യത്തിന്റെ തൂണുകൾ, വേദവിജ്ഞാന മഞ്ജരി, വിശുദ്ധ വിഡ്ഢികൾ, വേദശാസ്ത്രവീഥി, റഷ്യൻ സാഹിത്യത്തിലെ പവിഴമുത്തുകൾ, God Man Community. An Introduction to Christian Theology. The Orthodox Church Faith and Practices, The Icon and its Theology, Thinking about God Almighty. Theology and Mission.

## ട്രെയിനിംഗ് ക്യാമ്പ്

അഖില മലങ്കര മർത്തമറിയം സമാജത്തിന്റെ വാർഷിക ട്രെയിനിംഗ് ക്യാമ്പ് ഏപ്രിൽ 18 മുതൽ 22 വരെ കഞ്ഞിക്കുഴി മർത്തമറിയം സ്ഥാപനത്തിൽവച്ച് നടന്നു. ഓർത്തഡോക്സ് സഭയുടെ വിശ്വാസാനുഷ്ഠാനങ്ങളെക്കുറിച്ചുള്ള ക്ലാസ്സുകൾ, വ്യക്തിവികാസം ലക്ഷ്യമാക്കിയുള്ള പ്രസംഗ പരിശീലനക്ലാസ്സുകൾ പ്രാർത്ഥന, ധ്യാനം എന്നിവ പരിപാടികളിൽ ഉണ്ടായിരുന്നു. പ്രസ്ഥാനം പ്രസിഡൻറ് സക്കറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ ഫാ. ഇ. കെ. ജോർജ്, ഫാ. ജോർജ് പി. എബ്രഹാം, ഫാ. വറുഗീസ് വറുഗീസ്, ഫാ. ജി. ജോൺ, അന്നമ്മ ജോസഫ്, അനു ജോർജ്, വത്സമ്മ മാത്യു എന്നിവർ നേതൃത്വം നൽകി.

## മദ്യപാനിയുടെ കുട്ടി

''സ്കൂളിൽ പോവാൻ
അച്ഛൻ എനിക്ക് എന്തെല്ലാം
ഒരുക്കിയെന്നറിയാമോ,

പഴയ ഉടുപ്പ്........
പൊളിഞ്ഞ ബാഗ്........

പിന്നെയോ........

ഹീ—ഹീ (ഏങ്ങൽ)
മഴ — മഴ — നന — നന ''

(കീറിയ പുസ്തകം വിടർത്തി വായിക്കുന്നു)

''അമ്മ എന്നും എനിക്ക് കാച്ചിയ പാൽതരും
അത് കുടിക്കാഞ്ഞാൽ അമ്മ കരയും,
എന്തിനാണ് അമ്മ കരയുന്നത്?
ഞാനച്ഛനോളം വലുതാകണം........''

(കുട്ടി) പുസ്തകം മടക്കി വച്ചുകൊണ്ട്
അകത്തേക്ക് നോക്കി, അമ്മയോട്)

''അമ്മേ വല്ലാതെ വിശക്കുന്നു;
അല്പം കഞ്ഞി തരാമോ അമ്മേ,
അമ്മ കരയണ്ട,
ഞാനച്ഛനെപ്പോലെ
ആകുകയില്ല''

ജെ. കെ.

---

## അമേരിക്കാ ഭദ്രാസന പൊതുയോഗം

1993–ലെ അമേരിക്കൻ ഭദ്രാസന പൊതുയോഗം Staten Island St. George പള്ളിയിൽ കൂടി. ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ സെക്രട്ടറി ഫാദർ പൗലോസ് ആദായി റിപ്പോർട്ടും കണക്കും അവതരിപ്പിച്ചു. ചർച്ചകൾക്കുശേഷം റിപ്പോർട്ടും കണക്കും പാസാക്കി. 1994–ലെ ബജററ് അംഗീകരിച്ചു. അൽമായ ട്രസ്ററിയായി ഡോ. തോമസ് ജോണിനെ തെരഞ്ഞെടുത്തു. ഭദ്രാസന കേന്ദ്രവും, അരമനയും എത്രയുംവേഗം ഉണ്ടാകേണ്ട ആവശ്യകതയെക്കുറിച്ച് യോഗം ചർച്ചചെയ്തു. മെത്രാപ്പോലീത്താ ഇപ്പോൾ താമസിക്കുന്ന രണ്ടുനില കെട്ടിടം എത്രയുംവേഗം വാങ്ങുന്നതിനും ആയതിലേക്ക് മൂന്നു ലക്ഷത്തിൽപരം ഡോളർ ശേഖരിക്കുന്നതിനും ഭദ്രാസനത്തിലെ ആത്മീക സംഘടനകളുടെ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുന്നതിനും, യോഗം തീരുമാനിച്ചു.

# സൺഡേസ്കൂൾ വാർത്തകൾ

## വാർഷിക സമ്മേളനം

സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ വാർഷികസമ്മേളനം ജൂൺ പതിനൊന്നാം തീയതി ശനിയാഴ്ച, പ്രസിഡണ്ട് അഭിവന്ദ്യ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേററ് ഹാളിൽവച്ച് നടക്കുകയുണ്ടായി. കഴിഞ്ഞ പ്രവർത്തനവർഷത്തെ റിപ്പോർട്ടും വരവുചെലവു കണക്കുകളും 1994–95 ലേക്കുള്ള ബജററും ചുമതലപ്പെട്ടവർ അവതരിപ്പിച്ചത് യോഗം അംഗീകരിച്ചു. വിവിധ മത്സരങ്ങളിൽ വിജയികളായവർക്കും, പത്തും പന്ത്രണ്ടും ക്ലാസുകളിൽ പ്രഥമ സ്ഥാനം നേടിയവരായ വിദ്യാർത്ഥികൾക്കുമുള്ള സമ്മാനങ്ങൾ അദ്ധ്യക്ഷൻ നൽകി. സണ്ടേസ്കൂളുകൾക്കും ഭദ്രാസനങ്ങൾക്കും അർഹമായ ഷീൽഡുകളും നൽകപ്പെട്ടു. ഈ അദ്ധ്യയനവർഷത്തേക്കുള്ള പരീക്ഷാബോർഡിനെയും, ഇൻറേണൽ ഓഡിററെയും തെരഞ്ഞെടുത്തു.

## കേന്ദ്രതലത്തിൽ അദ്ധ്യാപക പരിശീലനം

ഓരോ ഭദ്രാസനവും നടത്തുന്ന അദ്ധ്യാപക പരിശീലനപരിപാടിക്ക്, നിർദ്ദിഷ്ടമായ സിലബസോ കൃത്യമായ ഒരു രൂപമോ ഇന്നില്ല. ഈ അവസ്ഥയ്ക്ക് ഒരു മാററം വരുത്തുവാനുദ്ദേശിച്ചുകൊണ്ട്, ഓരോ ഭദ്രാസനത്തിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട ''റിസോഴ്സ് പേഴ്സൺസിനു''വേണ്ടി ഒരു ഓറിയന്റേഷൻ ക്യാമ്പ് 1994 ഓഗസ്ററ് 15 മുതൽ 18 വരെ കോട്ടയം സോഫിയാ സെൻററിൽവച്ച് നടത്തുന്നതാണ്. ഇതിനു നേതൃത്വം നൽകുന്നത് വൈദിക സെമിനാരി അദ്ധ്യാപകരും, പെഡഗോഗി, ബാലമനശാസ്ത്രം എന്നിവയിൽ പ്രാഗത്ഭ്യം നേടിയിട്ടുള്ളവരുമായ അദ്ധ്യാപകരാണ്.

ഓരോ ഭദ്രാസനത്തിൽനിന്നും മൂന്നോ നാലോ പേരെ ഈ ക്യാമ്പിലേക്ക് അയയ്ക്കാം. ഭദ്രാസന ഡയറക്ടറന്മാരുടെ ശുപാർശപ്രകാരം ഭദ്രാസന മെത്രാപ്പോലീത്താമാരാണ് മേൽപ്പറഞ്ഞവരെ തെരഞ്ഞെടുക്കുന്നത്. വൈദികരും ഉൾപ്പെടുന്നത് ഉത്തമമായിരിക്കും. ഇവിടെ പരിശീലനം നേടുന്നവരായിരിക്കും ഓരോ ഭദ്രാസനത്തിന്റെ ചുമതലയിലും നടത്തപ്പെടുന്ന അദ്ധ്യാപക പരിശീലനപരിപാടിക്കു നേതൃത്വം നൽകുന്നത്. ക്യാമ്പിൽ സംബന്ധിക്കുന്നവരുടെ യാത്രച്ചെലവ് അതതു ഭദ്രാസനവും ഭക്ഷണച്ചെലവ് പ്രസ്ഥാനകേന്ദ്രവും വഹിക്കുന്നതാണ്.

## ഗൾഫ് രാജ്യങ്ങളിലെ ഒ. വി. ബി. എസ്.

ഒ.വി.ബി.എസ്. പ്രോഗ്രാം വളരെ ഉത്സാഹത്തോടും കാര്യക്ഷമതയോടും ഗൾഫ് രാജ്യങ്ങളിലെ മിക്ക ഇടവകകളിലും നടത്തുന്നുണ്ട്. പലയിടത്തും ജൂൺ, ജൂലായ് മാസങ്ങളിലാണ് അതു ക്രമീകരിക്കുന്നത്. കുട്ടികൾക്ക് അവധി ലഭിക്കുന്ന അവസരമപ്പോൾ ആയതുകൊണ്ടാണ്. എന്നാൽ മെയ് ആദ്യവാരങ്ങളിൽ (ഉദാ. ദോഹ) നടത്തുന്ന കേന്ദ്രങ്ങളുമുണ്ട്. രാത്രിസമയത്ത് സന്ധ്യാ പ്രാർത്ഥനയ്ക്കുശേഷമാണ് ക്ലാസുകൾ നടത്തുന്നത്. കാരണം അപ്പോൾ മാത്രമേ അദ്ധ്യാപകർക്കു സൗകര്യപ്പെടുകയുള്ളൂ. മാത്രമല്ല കുട്ടികളെ പള്ളിയിൽ എത്തിക്കുവാൻ മാതാപിതാക്കൾക്കും അപ്പോഴാണ് സാധിക്കുക. മലയാളം ലിപികൾ അറിയാത്ത കുട്ടികൾ മലയാളത്തിലുള്ള പാട്ടുകൾ വേഗത്തിൽ പഠിക്കുന്നു. ക്ലാസുകളുടെ മാദ്ധ്യമം ഇംഗ്ലീഷാണ്. ദോഹയിലെ സെന്തോമസ് ഇടവകയിലെ ഒ. വി. ബി. എസ്. പ്രോഗ്രാമിൽ പങ്കെടുക്കാൻ എനിക്കു കഴിഞ്ഞത് സന്തോഷകരമായ അനുഭവമായിരുന്നു.

## 1995–ലെ ഒ. വി. ബി. എസ്.

1995 ലേക്കുള്ള ഒ.വി.ബി.എസ്. പ്രവർത്തനങ്ങൾ ആരംഭിച്ചു. ചിന്താവിഷയം ''ആത്മാവിൽ ബലപ്പെടുവിൻ'' എന്നുള്ളതാണ്. വി. ലൂക്കോസ് 2:40നെ അടിസ്ഥാനമാക്കിയാണ് ഈ ചിന്താവിഷയം തെരഞ്ഞെടുത്തത്. കുട്ടികൾക്ക് രസകരമായ രീതിയിൽ പഠിക്കുന്നതിനും പാടുന്നതിനും അനുയോജ്യമായ ചെറിയ ചെറിയ പാട്ടുകൾ ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയും അല്ലാതെയുള്ളതും തയ്യാറാക്കി ദേവലോകത്തുള്ള സൺഡേസ്കൂൾ ആഫീസിൽ ഏല്പിക്കേണ്ടതാണ്. വിവിധ ഭാഷകളിൽ പാട്ടുകൾ തയ്യാറാക്കി തരുവാൻ താല്പര്യപ്പെടണമെന്നും അറിയിക്കുന്നു. പാട്ടുകൾ ട്യൂൺ ചെയ്ത് കാസററ് സഹിതം 1994 ഒക്ടോബർ 31നകം കേന്ദ്ര ആഫീസിൽ ഏല്പിക്കണമെന്ന് അറിയിക്കുന്നു.

| | |
|---|---|
| ദേവലോകം | കർത്തൃശുശ്രൂഷയിൽ |
| ജൂൺ 24, '94 | യോശുവ അച്ചൻ |

## വാർഷികം

പിറവം എം. കെ. എം. സണ്ടേസ്കൂൾ 73–ാമതു വാർഷികം ഫാ. ജോർജ് ഏബ്രഹാമിന്റെ അദ്ധ്യക്ഷതയിൽ കൂടി. ഹെഡ്മാസ്ററർ കെ. കെ. വർക്കി റിപ്പോർട്ടു വായിച്ചു. കെ.സി.പൗലോസ് പ്രസംഗിച്ചു. അഡ്വ. കെ. സി. പൈലി മെമ്മോറിയൽ എൻേറാമെൻറ് ക്യാഷ് അവാർഡ് സിജോ കാപ്പന് ഈ വർഷം നൽകി. മററു വിദ്യാർത്ഥികൾക്കുള്ള സമ്മാനങ്ങളും സർട്ടിഫിക്കററുകളും നൽകി. മാസ്ററർ ജിൻസ് വറുഗീസ് സ്വാഗതവും മിസ് അൻജു ജോയി കൃതജ്ഞതയും നേർന്നു.

## സൺഡേസ്കൂൾ കലാമൽസരങ്ങളിൽ സമ്മാനം നേടിയ ദേവലോകം കാതോലിക്കേററ് സൺഡേസ്കൂൾ വിദ്യാർത്ഥികൾ
### (Central Zone)



ഗ്രീഷ്മാബേബി
Single Song-2nd



ബ്ളസി സൂസൻ ശമുവേൽ
Single Song-1st



ജീനാ ലിസാ ജോൺ
General Knowledge-1st



മമതാ കോശി
Group Song-2nd



സൺഡേ സ്കൂൾ മത്സര പരീക്ഷയിൽ 7-ാം ക്ളാസിൽ ഒന്നാം റാങ്കു നേടിയ കാർത്തികപ്പള്ളി സെ. തോമസ് സൺഡേസ്കൂൾ വിദ്യാർത്ഥി

ലീനാ വർഗീസ്.

## അദ്ധ്യാപക സമ്മേളനം

വാഴൂർ സൺഡേ സ്കൂൾ അദ്ധ്യാപകരുടെ ഏകദിനസമ്മേളനം കാനം സെൻറ് മേരീസ് പള്ളിയിൽ മേയ് 8-ാം തീയതി ഡയറക്ടർ ജനറൽ ഫാ. റ്റി. ജെ. ജോഷ്വാ ഉത്ഘാടനം ചെയ്തു. കോട്ടയം ഡയറക്ടർ റ്റി. റ്റി. ചാക്കോ ആദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ കെ. എം. മാത്യു ''സ: സ്കൂൾ ബോധനത്തിൻെറ ഇന്നത്തെ അപര്യാപ്തതകളും പരിഹാര മാർഗങ്ങളും'' എന്ന വിഷയത്തെപ്പററിയുമുള്ള പ്രബന്ധം അവതരിപ്പിച്ചു. വി.റ്റി. കുര്യാക്കോസ്, വി. വി. ഇട്ടി, കെ. എ. വറുഗീസ് തുടങ്ങിയവർ ചർച്ചയിൽ പങ്കെടുത്തു സംസാരിച്ചു. മത്സരങ്ങളിൽ വിജയിച്ച കുട്ടികൾക്കുള്ള സമ്മാനങ്ങളും സ്കൂളുകൾക്കുള്ള ട്രോഫികളും ഡി ജി. വിതരണം ചെയ്തു. 65 വർഷത്തെ സ്തുത്യർഹമായ സ: സ്കൂൾ സേവനത്തിനുശേഷം വിരമിച്ച, പി. എ. പീററിനെ ഡിസ്ട്രിക്ററിൻെറ വക മെഡൽ ഇൻസ്പെക്ടർ ഇ. കുരുവിള നൽകി ആദരിച്ചു.

മുൻ ഡി. ജി. വെരി. റവ. സി. വി. ജോർജ് കോർ എപ്പിസ്കോപ്പാ, വെരി. റവ. പി. കെ. ഗീവറുഗീസ് പാമ്പാടികണ്ടത്തിൽ, റവ. ഫാ. വി. സി. ജയിക്കബ് വയലപ്പള്ളിൽ കഞ്ചഴ എന്നീ വൈദികരുടെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തി.

[സൺഡേസ്കൂൾ വാർത്തകൾ ഡി. ജി. സൺഡേസ്കൂൾ ഓഫീസ്, ദേവലോകം പി. ഓ. കോട്ടയം-38 എന്ന വിലാസത്തിൽ അയക്കേണ്ടതാണ്.]

## ഏ. കെ. തോമസ് സഭാ സെക്രട്ടറി



മലങ്കര ഓർത്തഡോക്സ് സഭാസെക്രട്ടറിയാ യി മുൻ പബ്ളിക്സർവീസ് കമ്മീഷൻ അംഗ വും പഞ്ചായത്തു ഡയറക്ടറുമായി സ്തുത്യർഹ മായ സേവനം അനുഷ്ഠിച്ച പറക്കോട്ട് അംബി യിൽ ശ്രീ. ഏ. കെ. തോമസിനെ ജൂൺ 30–ാം തീ യതി പ. കാതോലിക്കാബാവാ തിരുമനസ്സി ലെ അദ്ധ്യക്ഷതയിൽ കൂടിയ സഭാ മാനേജിംഗ് കമ്മററി ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. രാവി ലെ ഒമ്പതുമണിക്ക് സെമിനാരി ചാപ്പലിൽ പ. കാതോലിക്കാബാവാ വി. കുർബാന അർപ്പിച്ചു. തുടർന്നു മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ തിരുമേനി പുതുതായി തെര ഞ്ഞെടുക്കപ്പെട്ട കമ്മററി അംഗങ്ങൾക്കുള്ള റിട്രീററ് നടത്തി.. പ്രാർത്ഥനയോടുകൂടെ 10 മണിക്ക് യോഗം ആരംഭിച്ചു. അദ്ധ്യക്ഷപ്രസംഗത്തിനു ശേഷം മിനിററ്സ് പാസ്സാക്കി. തുടർന്നു സെക്രട്ടറിയുടെ തിരഞ്ഞെടുപ്പാണ് നടന്നത്. ശ്രീ. ഏ. കെ. തോമസിൻെറ പേര് സെക്രട്ടറി സ്ഥാനത്തേക്ക് മി. പോൾ മത്തായി അഭിപ്രായ പ്പെട്ടു. മണ്ണാറപ്രായിൽ ജേക്കബ് കോറെപ്പി സ്ക്കോപ്പാ പിൻതാങ്ങി. യോഗം ഐകകണ്ഠ്യേ ന ഹർഷാരവത്തോടെ അത് അംഗീകരിച്ചു. പ. കാതോലിക്കാബാവാ തിരുമേനി സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ശ്രീ. ഏ. കെ. തോമസിനെ അനുമോദിക്കുകയും മുൻ സെക്രട്ടറി മി. എം. ററി. പോളിൻെറ സേവനങ്ങളെ വിലയിരുത്തുകയും അഭിനന്ദനം രേഖപ്പെടുത്തുകയും ചെയ്തു. ശ്രീ. എം. ററി. പോൾ, പ. ബാവാതിരുമേനിയും പ. സുന്നഹദോസ് അംഗങ്ങളും മാനേജിംഗ് കമ്മ ററി അംഗങ്ങളും തനിക്കു നല്കിയ സഹകരണ ത്തിനും പ്രോത്സാഹത്തിനും നന്ദി രേഖപ്പെടു ത്തുകയും പുതിയ സെക്രട്ടറിക്ക് വിജയം ആശം സിക്കുകയും ചെയ്തു. അമേരിക്ക ഭദ്രാസനകാര്യ ങ്ങൾ സംബന്ധിച്ച ആലോചനകൾക്കായി ജൂലൈ 8–ാം തീയതി മാനേജിംഗ് കമ്മററി വീണ്ടും ചേരുന്നതിനു നിശ്ചയിച്ചു.

ശ്രീ. ഏ. കെ. തോമസ് തൃശിനാപ്പള്ളി സെ. ജോസഫ് കോളജിൽനിന്ന് എം. ഏ. പാസായശേ ഷം കേരളഗവർമ്മെൻറ് സർവീസിൽ നിയമിത നായി. കേരള പഞ്ചായത്തു ഡിപ്പാർട്ടുമെൻറിൽ ഡി. ഓഫീസർ, ഡെ. ഡയറക്ടർ എന്നീ നിലക ളിൽ 30 വർഷം സേവനം അനുഷ്ഠിച്ചു. 1985–ൽ കേരള പബ്ളിക് സർവീസ് കമ്മീഷൻ അംഗമാ യി നിയമിക്കപ്പെട്ടു. 1991–ൽ റിട്ടയാർചെയ്ത ശേഷം സഭയിലെ ഭവനനിർമ്മാണപദ്ധതിയുടെ കൺവീനർ, സമൂഹവിവാഹപദ്ധതിയുടെ കേന്ദ്ര കമ്മററി മെമ്പർ, ശാസ്താംകോട്ട M. T. M. M. Hospital, തിരുവനന്തപുരം കാരുണ്യ സെൻറർ, പൗരസ്ത്യതാരം എന്നിവകളുടെ ബോർഡുമെമ്പർ, അടൂർ സെ. സിറിൽസ് കോളജ് സെക്രട്ടറി, സഭാ മാനേജിംഗ് കമ്മററി മെമ്പർ എന്നീ നിലകളിൽ സേവനം അനുഷ്ഠിക്കുന്നു. വിദ്യാഭ്യാസവകു പ്പിൽ Project Coordinator ആയിരുന്ന ഏലിയാ മ്മ തോമസ് M. A. B. Ed. ആണ് ഭാര്യ. ഡോ. തോമസ് കോശി തൃശൂർ, ഡോ. തോമസ് വർഗീ സ് കോട്ടയം, ഡോ. സൂസൻ തോമസ്, ദോഹാ എന്നിവർ മക്കളാണ്.

സഭാസെക്രട്ടറി എന്ന ഉന്നത പദവിയിലേക്കു തെരഞ്ഞെടുക്കപ്പെട്ട ശ്രീ. ഏ. കെ. തോമസിന് 'മലങ്കരസഭ'യുടെ അഭിനന്ദനങ്ങൾ.

## ഡോ. സാമുവൽ ചന്ദനപ്പള്ളിക്ക് ഡി. ലിററ്

പ്രശസ്ത സാഹിത്യഗവേഷകനും ചരിത്ര പണ്ഡിതനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളി ക്ക് കേരള സർവ്വകലാശാലയിൽനിന്ന് ഡി. ലിററ് ബിരുദം ലഭിച്ചു. 'റവറൻറ് ജോർജ്ജ് മാത്തൻ കൃതികളും പഠനവും എന്ന ഗ്രന്ഥത്തെ ആസ്പദ മാക്കിയാണ് ഈ ഉന്നതബിരുദം നൽകുവാൻ സർ വ്വകലാശാല തീരുമാനിച്ചത്. കേരള സർവ്വകലാ ശാലയിൽനിന്ന് ഡി. ലിററ് ലഭിക്കുന്ന രണ്ടാമ ത്തെ വ്യക്തിയാണ് ഡോ. ചന്ദനപ്പള്ളി.

പത്തനംതിട്ട കാതോലിക്കേററ് കോളേജിലെ മലയാള ഗവേഷണവിഭാഗത്തിൻെറ തലവനും യു. ജി. സി. യുടെ സീനിയർ റിസർച്ച് ഫെലോ യുമായ ഇദ്ദേഹം ഇരുപതിൽപരം ഗ്രന്ഥങ്ങളു ടെ കർത്താവാണ്. 'മിഷ്യനറി മലയാള ഗദ്യ മാതൃ കകൾ', 'മലങ്കരസഭാ പിതാക്കന്മാർ', 'ക്രൈ സ്തവ സംസ്കാരം', 'മഹാകവി മത്തൻ തരകൻ' തുടങ്ങിയ ഗ്രന്ഥങ്ങൾ ഇദ്ദേഹത്തിൻെറ പ്രധാ ന കൃതികളിൽപെടുന്നു. മലങ്കര ഓർത്തഡോ ക്സ് ഹെറാൾഡ്, കേരള യുവത എന്നിവയുടെ ചീഫ് എഡിററർ ആയിരുന്നു. 'മലങ്കരസഭ'യുടെ പത്രാധിപസമിതി അംഗമാണ്.

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

### കൂടാരപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച Aug. 7

മത്താ: 21:28–32

1. മേന്മയുള്ള വാക്കും, പ്രവൃത്തിയും പ്രതീക്ഷിക്കുന്ന ദൈവം

ഈ ഉപമയിൽ ഒന്നാമത്തെ മകൻ ''എനിക്ക് മനസ്സില്ല'' എന്ന് പറഞ്ഞു എങ്കിലും ഉൽകൃഷ്ടമായ പ്രവൃത്തി ചെയ്തു. രണ്ടാമത്തവൻ ''പോകാം അപ്പാ'' എന്ന് മേന്മയുള്ള വാക്കുകൾ ഉച്ചരിച്ചു എങ്കിലും പിതാവിന് പ്രസാദകരമായ പ്രവൃത്തി ചെയ്തില്ല.

''എനിക്ക് മനസ്സില്ല'' എന്ന ഉത്തരം മനുഷ്യന്റെ ബലഹീനതയുടെ സ്പഷ്ടമായ തെളിവാണ്. മനുഷ്യൻ വാക്കുകൊണ്ടും, വചനംകൊണ്ടും, പ്രവൃത്തികൊണ്ടും പാപം ചെയ്യുന്നു. ചുങ്കക്കാരും, വേശ്യാസ്ത്രീകളും ചിന്ത, വാക്ക്, പ്രവൃത്തി ഇവയാൽ ദൈവമുമ്പാകെ കുററക്കാർ തന്നെ. ദൈവഹിതത്തിന് ആദ്യം ''No''-''Not'' ഉത്തരം കൊടുത്തവരാണ്. എനിക്ക് മനസ്സില്ലായെന്ന ശബ്ദം പിതാവിന് വേദനാജനകം തന്നെ. എന്നാൽ തെററ് തെററാണെന്നുള്ള ബോധം ലഭിക്കുമ്പോൾ ഹൃദയംഗമായി അനുതപിക്കയും ദൈവഹിതം നിറവേററുവാൻ ജീവിതത്തെ പുതുക്കി പ്രതിഷ്ഠിക്കുകയും ചെയ്യും. പിതാവിന്റെ സന്തോഷം ഇരട്ടിയായി വർദ്ധിക്കാൻ മകന്റെ മനംതിരിവും, നല്ല പ്രവൃത്തിയും പര്യാപ്തമാണ്. മനസ്സില്ലായെന്ന വാക്ക് പ്രയോജനമില്ലാത്ത അവസ്ഥയെ സൂചിപ്പിക്കുന്നു. പുത്രത്വത്തിന് അടുത്ത വിളിയിലെ പരാജയമാണ് അത്. മാനസാന്തരം മുഖേന ജീവിതവിളിയിലെ ഉദ്ദേശ്യവും, ലക്ഷ്യവും, സാക്ഷാത്കരിച്ച, പ്രയോജനമുള്ള, അനുസരണമുള്ള മകനെക്കുറിച്ചുള്ള ശ്രേഷ്ഠമായ ചിന്തകളാൽ പിതാവിന്റെ മനസ്സ് കൂടുതൽ തെളിഞ്ഞ് പ്രകാശിക്കും.

''പോകാം അപ്പാ'' എന്ന ശബ്ദംകേൾക്കുന്ന മാത്രയിൽ സന്തോഷത്തെ ജനിപ്പിക്കുന്നു. അത് താല്ക്കാലികമായ സന്തോഷമായിരുന്നു. ''കർത്താവേ, കർത്താവേ എന്ന് പറയുന്നവൻ ഏവനുമല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവനത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്'' (മത്താ. 7:21) അവന്റെ ഹിതം നിറവേററാൻ മേന്മയുള്ള ശബ്ദം മാത്രംപോരാ, ത്യാഗവും സഹിക്കണം. ''പിതാവ് എന്നോട് കല്പിച്ചതുപോലെ ഞാൻ ചെയ്യുന്നു'' (യോഹ. 14:31). ദൈവഹിതവും, മനുഷ്യഹിതവും ഒന്നായിത്തീരുമ്പോൾ അവിടെ ദൈവമഹത്വം ഉദയം ചെയ്യും.

പ്രവൃത്തിയും ഇല്ല, പ്രയോജനവും ഇല്ലാത്ത അവസ്ഥ ആദരണീയമല്ല. വൃക്ഷത്തെ ഫലംകൊണ്ട് അറിയാം. നല്ല അനുഭവത്തിനായി സ്രഷ്ടാവ് കാത്തിരിക്കുന്നു. ''പരിശുദ്ധാത്മാവാം ദൈവമേ, ശുഭകരമായി പ്രവർത്തിപ്പാൻ ഞങ്ങളുടെ ബുദ്ധിയെയും, ശക്തിയെയും ഒരുക്കേണമേ''.

—o—

## യാത്രയയപ്പ്

നെടുമാവ്, സെൻറ്പോൾസ് പള്ളിവികാരിയായി സേവനം അനുഷ്ഠിച്ചശേഷം കോത്തല, സെമറിയോൻ പള്ളിവികാരിയായി സ്ഥലം മാറിപ്പോകുന്ന ഫാ. പി. ഏ. മാത്യുവിന് ഇടവകയുടെ വകയായി യാത്രയയപ്പു നൽകി. ജൂൺ 4–ാംതീയതി പള്ളിയിൽ ചേർന്ന സമ്മേളനത്തിൽ കോട്ടയം വൈദികസിമ്മനാരി പ്രൊഫസറും ഇടവകാംഗവുമായ റവ: ഡോ. ജേക്കബ് കുര്യൻ അദ്ധ്യക്ഷത വഹിച്ചു. ഫാ: വി. എം. ഏബ്രഹാം, സർവ്വശ്രീ പി. കെ. കോശീ, സി. ഇ. കുരുവിള, കെ. എം. മാത്യു, ഷൈനി ഏബ്രഹാം, എം. സി. നൈനാൻ പ്രൊഫ: രാജൻ ജോർജ്ജ്പണ്ണിക്കർ എന്നിവർ പ്രസംഗിച്ചു. ട്രസ്ററി ശ്രീ. ഇ.വി. കുറിയാക്കോസ് ഇടവകയുടെ വകയായി ഒരു സ്വർണ്ണമാല പാരിതോഷികമായി ബഹു: മാത്യുഅച്ചന് നൽകി. യോഗത്തിൽ പുതിയ വികാരി ഫാ. കുര്യൻ ഉതുപ്പിന് സ്വീകരണവും നൽകി. വൈദികർ രണ്ടുപേരും മറുപടി പ്രസംഗം നടത്തി.

### പുനലൂർ

പുനലൂർ, വാളക്കോട് സെ. ജോർജ് പള്ളി വികാരി ആയി കഴിഞ്ഞ 6 വർഷക്കാലം സേവനം അനുഷ്ടിച്ചതിനു ശേഷം ആയൂർ വലിയ പള്ളിയിലേക്ക് സ്ഥലം മാറിപ്പോകുന്ന ബ: തോമസ് ടി. വർഗീസ് അച്ചന് ഇടവക യാത്ര അയപ്പു നൽകി. യാത്ര അയപ്പു യോഗത്തിൽ ചെമ്മന്തൂർ പള്ളി വികാരി ബ. ജോൺ ചാക്കോ അച്ചൻ അദ്ധ്യക്ഷത വഹിച്ചു. വിവിധ സംഘടനകളുടെ പ്രതിനിധികൾ പ്രസംഗിച്ചു. ഇടവകയുടെ വക ആയി പതിനായിരത്തി ഒന്നു രൂപാ പാരിതോഷികം നൽകി. ബ: അച്ചൻ സമുചിതമായ മറുപടി പ്രസംഗം ചെയ്തു.

## സിവിൽസർവീസ് അക്കാഡമി

ഓർത്തഡോക്സ് സഭയുടെ കീഴിൽ തിരുവനന്തപുരത്ത് ഐ. എ. എസ്., ഐ. എഫ്. എസ്., ഐ. പി. എസ്. മുതലായ കേന്ദ്രസർവീസ് പരീക്ഷകൾക്ക് പരിശീലനം നൽകുന്നതിനുള്ള സിവിൽ സർവീസ് അക്കാഡമിയിൽ 'മെയിൻ' പരീക്ഷയ്ക്കു വേണ്ടിയുള്ള കോച്ചിംഗ് ക്ലാസ്സുകൾ ഓഗസ്ററ് മാസത്തിൽ തുടങ്ങുന്നതാണ്. പ്രവേശനത്തിന് അക്കാഡമി ചെയർമാൻ ശ്രീ. സി. കെ. കൊച്ചുകോശിയുമായി ബന്ധപ്പെടേണ്ടതാണ്. (ഫോൺ 62050 – 76329).

## THE WOMEN'S DESK

The Women's Desk of MGOCSM came into being as a result of the vision of the president, H.G. Philipose Mar Theophilus.

The first seminar of the Women's Desk held on February 5th 1994 at the student centre in Kottayam. The General Secretary, Fr. John Thomas gave the inaugural talk. Fr John Mathews (secretary of the Inter-church Relations committee) gave the talk on the theme, "The Role of Women in the Orthodox Church". In the discussions Mr. M. Kurien (Ex-secretary of KCC) talked about women suppressed by cultural tradition who should rise up to meet the challenge.

The afternoon session began with Dr. Mrs. Elsie Philip (WCC Committee member) speaking on the "Mid-decade for Women", explaining that all over the world there was a growing concern for women in the churches since the WCC began the "Decade of churches in solidarity with women" in 1988.

Mrs. Mariam George who spent 4 years with her husband Rev. Fr. K M Goorge, in the Ecumenical Institute at Bossey, Geneva, expressed that women snould stand firm and grow strong in the culrure and tradition of these respective churches, like the late Mrs. Sara Chacko.

Mrs Accama Paul (Secretary of Martha Mariam Samajam) gave a brief resume on the role of the St. Mary's League.

Sister Mariam, S.I.C., the only nun persent, frankly shared her negative experiences when she tried to study theology in the Seminary.

A panel was formed from the women present. Prof. P. C Alias the only male on the panel, made an impact with his observation. The family should be the basis for christian education, and here, women play a vital role. /- Dowry as a bargaining chip was unacceptable, it should be a willingly given share of the family's wealth for the daughter.

Three committees were formed on the basis of these observations.

The formation of a prayer and meditation group who would pray individually and In groups for relevant, day today, social needs, especially among women, in the most important one.

The Seminar which concluded with a brief christian yogic meditation by Fr. Patros, was a chance to bring together women of commitment in sharing and solidarity. They learnt from one another, especially from the more active social female genre about their present position, and found a platform to discuss the needs of committed, active, christian women in the church of the 21st century.

Ms. Bibi Kuruvilla,
Secretary, Women's desk,
MGOCSM of India.

## ജൂബിലി ആഘോഷം

പുന:സംഘടിപ്പിക്കപ്പെട്ടതിനു ശേഷമുള്ള അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിന്റെ 25-ാം വാർഷിക കോൺഫ്രൻസ് മേയ് 16—18 വരെ തിരുവല്ല എം. ജി. എം. ഹൈസ്കൂളിൽവച്ച് നടന്നു. 17-ാം തീയതി കൂടിയ പൊതുസമ്മേളനത്തിൽ സമാജം പ്രസിഡന്റ് അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. ദൈവത്തിലാശ്രയിച്ച് ദൈവമഹത്വത്തിനായി നാം പ്രവർത്തിക്കേണ്ടതാണെന്നും, നൂഹിനെപോലെ എന്തെല്ലാം പ്രതിബന്ധങ്ങൾ ഉണ്ടായാലും മാറായെ മധുരമാക്കി തീർത്തുകൊണ്ട് സഭയിലെ ഓരോ സ്ത്രീയും ജീവിതത്തിൽ കൂടി സഭയെ ഉദ്ധരിക്കണം എന്നും ഉൽബോധിപ്പിച്ചു. അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി ഫാ. നൈനാൻ വറുഗീസ്, ശ്രീമതി ചിന്നമ്മ ചാക്കോ എന്നിവർ ആശംസ പ്രസംഗങ്ങൾ നടത്തി. ഡയിസി ജോർജ് സ്വാഗതവും തങ്കമ്മ ജോസഫ് കൃതജ്ഞതയും പറഞ്ഞു.

## പ്രകാശനം ചെയ്തു

ബസീലിയാ ബുക്സ് പ്രസിദ്ധീകരിച്ചിരിക്കുന്ന 'ശിശുസ്നാനം ബൈബിളിൽ' എന്ന ഗ്രന്ഥത്തിന്റെ പ്രഥമ കോപ്പി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബായ്ക്കു നൽകിക്കൊണ്ട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ പ്രകാശനം ചെയ്തു. വി. തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുനാളായ ജൂലൈ 3–ാം തീയതി ദേവലോകം അരമന ചാപ്പലിൽവെച്ച് വി. കുർബാനയെത്തുടർന്നാണ് പുസ്തകപ്രകാശനം നിർവ്വഹിച്ചത്. ജോർജുകുട്ടി മാതാകുഴിയിൽ ആണ് ഗ്രന്ഥകാരൻ. 350 പേജുകളോളം പുസ്തകത്തിനുണ്ട്. 75 രൂപയാണു വില. ബസീലിയാ ബുക്സ്, ദേവലോകം (P. O.) കോട്ടയം–686 038 എന്ന വിലാസത്തിൽ ആവശ്യപ്പെട്ടാൽ പുസ്തകം ലഭിക്കുന്നതാണ്.

## വിതരണം ചെയ്തു

പെരുനാട്: ബഥനി സെന്റ് തോമസ് യൂത്ത് ലീഗിന്റെ ജീവകാരുണ്യ പ്രവർത്തനത്തിന്റെ ഭാഗമായി 5 വിദ്യാർത്ഥികൾക്കു നോട്ടുബുക്കും കുടയും, ഇടവകാംഗമായ ഒരാൾക്കു ഭവനനിർമ്മാണത്തിനുള്ള ധനസഹായവും ബഥനി ആശ്രമം സുപ്പീരിയർ റവ: ഫാ: ശലോമോൻ OIC വിതരണം ചെയ്തു.

Sr. സോഫിയാ SIC, യൂത്ത്ലീഗ് സെക്രട്ടറി ജിനു കീച്ചിരേത്ത്, വി. ടി. തോമസ് എന്നിവർ പ്രസംഗിച്ചു. റവ: ഫാ: ശലോമോൻ OIC അദ്ധ്യക്ഷനായിരുന്നു.

## കശ്ശീശാ പട്ടം നൽകി

കോട്ടയം ആർപ്പൂക്കര വാക്കച്ചേരിൽ ഡീക്കൻ ജോൺസ് എബ്രഹാമിന് അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ജൂലൈ 2–ാം തീയതി കല്ലുങ്കത്ര മണലേൽ പള്ളിയിൽ വച്ച് കശ്ശീശാ പട്ടം നൽകി. ★

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്






Reji, Pathanamthitta.

V. George, Jamnagar.







Mrs. and Mr. Anil Mathew, Balgi.

Aleyamma Varkey, Chenneerkara.



ഓർത്തഡോക്സ് യുവജനപ്രസ്ഥാനം 58–ാം വാർഷിക സമ്മേളനത്തോട് അനുബന്ധിച്ച് തയ്യാറാക്കിയ സുവനീറിന്റെ പ്രകാശനകർമ്മം, ധനകാര്യ മന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിക്ക് പ്രഥമ കോപ്പി നൽകി നിർവ്വഹിക്കുന്നു. സുവനീർ കമ്മററി ചെയർമാൻ ഫാ. രാജു എം. ഡാനിയേൽ സമീപം.



**പള്ളി കൂദാശ:** അമേരിക്കയിലെ ഹൂസ്റ്റണിൽ പുതുതായി പണികഴിപ്പിച്ച സെ. തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഇടവകമെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി നിർവ്വഹിച്ചു. 1993 ഡിസംബർ 25–ാം തീയതി കൂദാശയ്ക്കായി എത്തിയ തിരുമേനിക്ക് ഇടവക്കാർ ഹൃദ്യമായ വരവേല്പു നൽകി. അന്നു വൈകിട്ട് സന്ധ്യാപ്രാർത്ഥനയെ തുടർന്ന് കൂദാശയുടെ പ്രഥമഭാഗം നടത്തി. 26–ാം തീയതി രാവിലെ രണ്ടാംഭാഗവും നടത്തി കൂദാശ പൂർത്തിയാക്കിയ ശേഷം തിരുമനസ്സുകൊണ്ട് വി. കുർബാന അർപ്പിച്ചു. തുടർന്ന് നടന്ന പൊതുസമ്മേളനത്തിൽ ബർന്നബാസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. വികാരി ഫാ. ഗീവർഗീസ് അരുപല സ്വാഗതം ആശംസിച്ചു. പള്ളിയുടെ താക്കോൽ വികാരി തിരുമേനിയെ ഏല്പിച്ചു. വിവിധ സഭകളിൽ നിന്നുള്ള പ്രതിനിധികളും മർത്തമറിയം സമാജത്തെ പ്രതിനിധീകരിച്ച് മറിയാമ്മ വറുഗീസും ആശംസാ പ്രസംഗം നടത്തി. കോശി പി. ജോൺ കൃതജ്ഞത പറഞ്ഞു.

Licence No. 475. 11th APR. 1946. Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM -686 038

# വെങ്ങാഴിയിൽ ജോർജ്ജ് കത്തനാർ

ഒന്നാം ചരമവാർഷികം–9–8–1994



Inserted by: The Sorrowing Family.

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press. Kottayam-38 Chief Editor Rev. Dr. Jacob Kurian